Nedukulam, Chola Road, P. O. Pattanoor, Cannanore District are his only dependants as defined under section 2 (1) (d) of the Workmen's Compensation Act, any others claiming to be such dependants, should within 15 days of the publication of this notice in the Kerala Government Gazette prefer their claims in writing before me and prove the same. If no such claims are received within the prescribed time the entire amount of compensation will be disbursed to the persons mentioned above. Claims preferred thereafter will not be considered.

ശ്രീ. പി. ബാലകൃഷ്ണൻ, കൃഷ്ണൻ സി. എന്നിവരുടെ കീഴിൽ ജോലി നോക്കി വരവേ അപകടമുണ്ടായി മരണമടഞ്ഞ ശ്രീ. കെ. പി. രാഘവൻ എന്നാളുടെ ആശ്രിതർക്ക് വർക്ക്മെൻസ് കോമ്പൻസേഷൻ നൽകുന്നതിനായി രൂപ 13,500 (രൂപ പതിമൂന്നായിരത്തിയഞ്ഞൂറ് മാത്രം) ഈ ആഫീസിൽ കെട്ടിവച്ചിരിക്കുന്നു. അന്വേഷണം നടത്തിയതിൽ ടിയാന്റെ ആശ്രിതരായി (1) ശ്രീമതി കൂലകാരി നാരായണി (ഭാര്യ) (2) ശ്രീമതി (മകൾ) (3) എം. കെ. ശശി (മകൻ) (4) സുലേഖ (മൈനർ മകൾ) നെടുകുളം, ചോല റോഡ്, പോസ്റ്റ് പട്ടനൂർ കണ്ണൂർ ജില്ല എന്നിവർ മാത്രമേ ഉള്ളുവെന്നു റിപ്പോർട്ടു ലഭിച്ചിരിക്കുന്നു. ടിയാന്റെ ആശ്രിതരായി ആശ്രിതർ എന്നു മേൽ വിവരിച്ച നിർവ്വചനത്തിൽ ഉൾപ്പെടുന്നവരായി വേറെ ആരെങ്കിലുമുണ്ടെങ്കിൽ ഈ നോട്ടീസ് കേരള ഗവൺമെന്റ് ഗസറ്റിൽ പരസ്യപ്പെടുത്തുന്ന തീയതി മുതൽ 15 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലം ഹാജരായി അവകാശം തെളിയിക്കേണ്ടതും അവധി കഴിഞ്ഞുള്ള ഹർജികൾ പരിഗണിക്കപ്പെടുന്നതല്ലാത്തതുമാകുന്നു.

(3)

No. W. C. 108/83. *12th July* 1984.

Whereas the New India Assurance Co. Ltd., Calicut has deposited with this Court a sum of Rs. 24,000 (Rupees Twenty four thousand only), as compensation for distribution to the dependants of the deceased Sri Pichan Moosa who met with a fatal accident while employed under Sri P.P. Thomas and whereas it is reported that his wife P. Asia (2) Minor Son Jafar (3) Ramlath (Minor daughter (4) Rahimath (Minor daughter) (5) Rahiyanath (Minor daughter) (6) Asseena (Minor daughter) (7) Pichan Alavikutty (father) and (8) Biyya (Mother) residing in Pichan House, Puthukkad, P. O. Rippen, Meppadi are his only dependants as defined under section 2 (1) (d) of the Workmen's Compensation Act, any others claiming to be such dependants, should within 15 days of the publication of this notice in the Kerala Government Gazette prefer their claims in writing before me and prove the same. If no such claims are received within the prescribed time the entire amount of compensation will be disbursed to the persons mentioned above. Claims preferred thereafter will not be considered.

ശ്രീ. പി. പി. തോമസ് എന്നാളുടെ കീഴിൽ ജോലി നോക്കിവരവെ അപകടമുണ്ടായി മരണമടഞ്ഞ ശ്രീ. പിച്ചൻ മൂസ്സ എന്നാളുടെ ആശ്രിതർക്ക് വർക്ക്മെൻസ് കോമ്പൻസേഷൻ നൽകുന്നതിനായി രൂപ 24,000 (രൂപ ഇരുപത്തിനാലായിരം) മാത്രം ഈ ആഫീസിൽ കെട്ടിവെച്ചിരിക്കുന്നു. അന്വേഷണം നടത്തിയതിൽ ടിയാന്റെ ആശ്രിതരായി (1) പി. ആസ്യ (ഭാര്യ) (2) ജാഫർ (മൈനർ മകൻ) (3) റംലത്ത് (മൈനർ മകൾ) (4) റഹിമത്ത് (മൈനർ മകൾ) (5) റഹിയാനത്ത് (മൈനർ മകൾ) (6) അസ്സീന (മൈനർ മകൾ) (7) പിച്ചൻ അലവിക്കുട്ടി (പിതാവ്) (8) ബിയ്യ (മാതാവ്) പിച്ചൻ ഹൗസ്, പുതുക്കാട്, പോസ്റ്റ് റിപ്പൺ, മേപ്പാടി എന്നിവർ മാത്രമേ ഉള്ളുവെന്ന് റിപ്പോർട്ട് ലഭിച്ചിരിക്കുന്നു. ടിയാന്റെ ആശ്രിതരായി ആശ്രിതർ എന്നു മേൽ വിവരിച്ച നിർവ്വചനത്തിൽ ഉൾപ്പെടുന്നവരായി വേറെ ആരെങ്കിലുമുണ്ടെങ്കിൽ ഈ നോട്ടീസ് കേരള ഗവൺമെന്റ് ഗസറ്റിൽ പരസ്യപ്പെടുത്തുന്ന തീയതി മുതൽ 15 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലം ഹാജരായി അവകാശം തെളിയിക്കേണ്ടതും അവധി കഴിഞ്ഞുള്ള ഹർജികൾ പരിഗണിക്കപ്പെടുന്നതല്ലാത്തതുമാകുന്നു.

(Sd.)

*Commissioner for Workmen's Compensation.*

Office of the Deputy Labour Commissioner,
Kozhikode.

©
Government of Kerala
1984

Reg. No. KL/TV (N)/44



# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXIX] Trivandrum, Tuesday, 25th September 1984/3rd Aśvina 1906 (Saka) [No. 38

PART III

## Marine Department

### Kerala State Port Department

SHORT TENDER NOTICE

No. DI-4523/84. *14th August 1984.*

Competitive tenders in sealed separate covers superscribing the name of works are invited by the undersigned for and on behalf of Governor of Kerala from registered contractors and reputed firms for the following works upto 4 p. m. on 29-9-1984. Tenders will be opened at 4.30 p. m. on the same day.

| *Tender No.* | *Description of work with P. A. C.* | *E. M. D.* Rs. |
|---|---|---|
| 2/84-85 | Fabrication and supply of 2 Nos. 3/8 "short link chains (100 Metres each), 2 Nos. 5/8" stud link chains (60 metres each) and 2 Nos. 55 Kg. stockless anchors for marine use at Neendakara and Beypore Ports—Rs. 20,200 | 450 |
| 3/84-85 | Construction of 2 Nos. cabin for 3 ton and 10 ton electric cranes at (Valiathura) Trivandrum Port—Rs. 36,930.70 | 750 |

Cost of tender form including S. T.— Rs. 10.55 for tender No. 2/84-85 and Rs. 15.85 for tender No. 3/84-85.

Cost of duplicate from Including S. T.—Rs. 2.15 for tender No. 2/84-85 and Rs. 2.15 for tender No. 3/84-85.

Time of completion—1 month.

Tender forms and other particulars can be had from the office of the undersigned on all working days from 10-9-1984 and upto 25-9-1984 on application in writing and on payment of the value of the document (not refundable) either in cash or by money order. E. M. D. should be in the form of deposit receipt from any of the schedule banks in favour of the undersigned. All other conditions are as usual in Port Department.

Directorate of Ports,
P. B. No. 2226,
Trivandrum-10.

N. MOHANACHANDRAN NAIR,
*Chief Mechanical Engineer.*

---

ടെൻഡർ പരസ്യം

No. DI-2020/84/N. F. 1984 ആഗസ്റ്റ് 29.

കേരള ഗവർണ്ണർക്കുവേണ്ടി നീണ്ടകര മത്സ്യബന്ധന തുറമുഖ ഡിവിഷൻ എക്സിക്യൂട്ടീവ് എഞ്ചിനീയർ അദ്ദേഹത്തിന്റെ ഓഫീസിൽ 26-9-1984-ന് വൈകുന്നേരം കൃത്യം 4 മണിവരെ നിശ്ചിത യോഗ്യതയുള്ള അംഗീകൃത കരാറുകാരിൽനിന്നും സീലുവച്ച മത്സരസ്വഭാവമുള്ള ടെൻഡറുകൾ സ്വീകരിക്കുന്നതാണ്. അന്നേ ദിവസം വൈകുന്നേരം 4.30-ന് എക്സിക്യൂട്ടീവ് എഞ്ചിനീയറോ അദ്ദേഹം അധികാരപ്പെടുത്തുന്ന ഒരു ഉദ്യോഗസ്ഥനോ സന്നിഹിതരായിരിക്കുന്ന കരാറുകാരുടെ സാന്നിദ്ധ്യത്തിൽ ടെൻഡറുകൾ തുറക്കുന്നതാണ്.

| ക്രമ നമ്പർ | ടെൻഡർ നമ്പർ പ്രവൃത്തിയുടെ പേരും അടങ്കൽ തുകയും | നിരതദ്രവ്യം രൂപ |
|---|---|---|
| 1 | 17/84-85 നീണ്ടകരയിൽ 2.0 മീറ്റർ താഴ്ചയുള്ള വാർഫിന്റെ മൂന്നാം ജോയിന്റിലെ 'ഡെക്ക്'-കോൺക്രീറ്റ് വാർക്കുക—രൂപ 3,12,057 | 6,250 |
| 2 | 18/84-85 നീണ്ടകരയിൽ 2.0 മീറ്റർ താഴ്ചയുള്ള വാർഫിന്റെ ഒന്നാം ജോയിന്റിലെ ശേഷിച്ച ഭാഗം 'ഡെക്ക്' കോൺക്രീറ്റ് വാർക്കുക—രൂപ 2,50,698 | 5,000 |

ടെൻഡർ ഫോറം വില ഓരോന്നിനും—രൂപ 50 + വി.നി.

കരാറുകാരന്റെ ക്ലാസ്— 'എ' യും 'ബി' യും

പ്രവർത്തിയുടെ കാലാവധി — ക്രമനമ്പർ 1-ന് ½ മാസം. ക്രമ നമ്പർ 2-ന് 3 മാസം.

ദർഘാസ് പ്രമാണങ്ങളും മററു വിശദവിവരങ്ങളും നീണ്ടകര മൽസ്യബന്ധന തുറമുഖ ഡിവിഷൻ എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ കാര്യാലയത്തിൽ നിന്നും 12-9-1984 മുതൽ ദർഘാസ് ദിവസം ഉച്ചയ്ക്ക് 1 മണിവരെയും എല്ലാ പ്രവൃത്തി ദിവസങ്ങളിലും ഓഫീസ് സമയത്ത് പ്രമാണത്തിന്റെ വില രൊക്കം പണമായോ, മണിഓർഡറായോ അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്. ദർഘാസ് പ്രമാണത്തിന്റെ വില അടച്ചത് മടക്കിക്കൊടുക്കുന്നതല്ല. നിശ്ചിത സമയത്തിനുശേഷം ലഭിക്കുന്ന ദർഘാസുകൾ സ്വീകരിക്കുന്നതല്ല. ആവശ്യപ്പെട്ടിട്ടുള്ള നിരതദ്രവ്യം അടക്കം ചെയ്യാത്ത ദർഘാസുകൾ സ്വീകരിക്കുന്നതല്ല. കേരളാ പൊതുമരാമത്തു വകുപ്പിലെ ദർഘാസുകളെ സംബന്ധിച്ചുള്ള മററ് എല്ലാ വ്യവസ്ഥകളും ഇതിനു ബാധകമായിരിക്കും.

എക്സിക്യൂട്ടീവ്
എഞ്ചിനീയറുടെ കാര്യാലയം,
നീണ്ടകര മൽസ്യബന്ധന
തുറമുഖ ഡിവിഷൻ,
ശക്തികുളങ്ങര പി. ഒ.,
കൊല്ലം.

പി. പി. ശ്രീധർ,
എക്സിക്യൂട്ടീവ്
എഞ്ചിനീയർ.

## TENDER EXTENSION NOTICE

No. HESC. 2626/82/DI. 3rd September 1984.

Name of works:—Construction of Brackish Water Fish Farm at Ayiramthengu.

The last date of receipt of this office Tender No. 3/HESC/84-85 is extended upto 16.00H on 26-9-1984.

Office of the
Suptg. Engineer,
Harbour-Engineering,
South Circle, Trivandrum.

K. P. CHERIYAN,
*Superintending Engineer.*

## PROCEEDINGS OF THE DIRECTOR OF MINING AND GEOLOGY

10th September 1984.

Order No. 259/84-85/4439/G3/79/DMG.

*Sub*:—Establishment—Department of Mining and Geology—Final seniority list of Geologists as on 1-11-1978—Published.

*Ref*:—1. G.O.(Rt.) No. 555/84/ID dated 5-7-1984.

2. Proceedings order No. 158/84-85/10354/DMG dated 6-7-1984.

3. Circular No. 4439/G3/79 dated 31-7-1984.

In the Circular cited, a provisional seniority list of the Geologists of the Department as on 1-11-1978 was published inviting objections/claims, if any, from aggrieved persons. The objections/claims thus received were scrutinised and necessary alterations/ corrections made in the list. The list appended to this order is declared as the final seniority list of the Geologists as on 1-11-1978 of the Department of Mining and Geology.

The rankings in the list will, however, be subject to the result of the O.P.No.4658/84 filed by Shri A. Ayyappan, Geologist before the Honourable High Court.

S. Krishnamoorthi,
*Director of Mining and Geology.*

Office of the Director of
Mining and Geology.
Trivandrum.

### Appendix

### FINAL SENIORITY LIST OF GEOLOGISTS IN THE DEPARTMENT OF MINING AND GEOLOGY AS ON 1-11-1978

| Sl. No. | Name and date of P.S.C. advice | Qualifications General | Qualifications Special | Date of birth | Date of commencement of continuous service and the post | Date of appointment to the present post | Date of confirmation and the post | Remarks |
|---|---|---|---|---|---|---|---|---|
| (1) | (2) | (3) | | (4) | (5) | (6) | (7) | (8) |
| | | | | Geologist (7 Nos.) | | | | |
| 1. | Shri S. Krishnamoorthi | M. Sc. in Geology (1st class) A/c Test (L) | | 11-11-1935 | 22-3-1956 as Asst. Geologist | 1-1-1962 | 21-6-1966 as Geologist | Provisionally promoted and acting as Deputy Director w.e.f. 2-8-1975 |
| 2. | Shri K. Gopalakrishnan Nair | do. | | 4-8-1928 | 1-5-1956 as Field Assistant | 15-6-1964 | 15-6-1967 as Geologist | do. |
| 3. | Shri Baby John Anthraper (date of Adv. 7-7-1959) | do. | | 15-12-1936 | 3-8-1959 as Field Assistant | 20-10-1964 | 22-6-1971 as Geologist | On other duty to KMED Project w.e.f. 28-9-1978 |

| | | | | | | | |
|---|---|---|---|---|---|---|---|
| 4. | Shri S. Ayyappan Nair (date of Adv. 29-1-1966) | M.Sc. in Geology (2nd class) A/c Test (L) | 7-4-1942 | 28-3-1966 as Asst. Geologist | 4-5-1967 | 14-5-1974 as Geologist | Provisional promotion as Geologist was regularised w.e.f. 28-3-1968 |
| 5. | Shri P.C. George (date of Adv. 13-10-1966) | M.Sc. in Geology (1st class) A/c Test (L) | 26-1-1944 | 28-11-1966 as Asst. Geologist | 1-6-1972 | 28-11-1969 as Asst. Geologist | |
| 6. | Shri M.G. Sreekumaran Nair (date of Adv. 13-10-1966) | M.Sc. in Geology (2nd class) A/c Test (L) | 12-3-1944 | 28-11-1966 as Asst. Geologist | 18-7-1975 | 22-6-1971 as Asst. Geologist | |
| 7. | Shri N. Janardhana Iyer (date of Adv. 13-10-1966) | do. | 7-10-1943 | 29-11-1966 as Asst. Geologist | 25-7-1975 | 14-5-1974 as Asst. Geologist | |
| 8. | Shri C. Venkitachalam Iyer | M.Sc. in Geology (1st class) A/c. Test (L) | 22-5-1942 | 22-9-1967 as Asst. Geologist | 6-8-1975 | 14-5-1978 as Asst. Geologist | On other duty to KMED Project w.e.f. 1-4-1977 |
| 9. | Shri K. Padmanabhan Nair | M.Sc. in Geology (2nd class) | 19-4-1947 | 31-10-1975 as Asst. Geologist | 9-7-1976 | .. | On other duty to KMED Project w.e.f. 1-4-1977 (Probation in the category of Geologist not declared) |
| 10. | Shri A. Ayyappan | M.Sc. in Geology (3rd class) A/c. Test (L) | 18-6-1944 | 14-7-1976 as Geologist | 14-7-1976 | .. | On other duty to KMED Project w.e.f. 4-3-1978 |
| 11. | Shri C. Gopinathan Asari | M.Sc. in Geology (2nd class) A/c. Test (L) | 27-5-1940 | 8-4-1965 as Field Assistant | 5-8-1976 | 8-4-1968 as Field Assistant | Provisionally promoted as Geologist. |

©
Government of Kerala
1984

Reg. No. KL/TV/(N)/12



# KERALA GAZETTE

**PUBLISHED BY AUTHORITY**

Vol. XXIX] Trivandrum, Tuesday, 25th September 1984 | 3rd Asvina 1906 (Saka) [No. 38

## PART III

# Department of Municipal Administration

### കോതമംഗലം നഗരസഭ

#### നോട്ടീസ്

1984 ആഗസ്ററ് 24.

നമ്പർ. ജി4-1729/83.

1962-ലെ കേരള മുനിസിപ്പാലിററീസ് (അക്വിസിഷൻ ആൻറ് ട്രാൻസ്ഫർ ഓഫ് ഇമ്മൂവബിൾ പ്രോപ്പർട്ടീസ്) റൂൾസ് 8 (2) ചട്ട മനുസരിച്ച് പ്രസിദ്ധപ്പെടുത്തുന്ന നോട്ടീസ്.

കോതമംഗലം നഗരസഭ ആലുവ മൂന്നാർ റോഡ് സൈഡിൽ പഴയ ബസ് സ്ററാൻറ് സൈററിൽ നിർമ്മിച്ചിട്ടുള്ള ഷോപ്പ് ബിൽഡിംഗിൽ ഒന്നാം നിലയിലെ (ഫസ്ററ് ഫ്ളോർ) കിഴക്കുവശത്തുള്ള ഹാൾ രണ്ടാം നിലയിലെ (സെക്കൻറ് ഫ്ളോർ) 10 ലോഡ്ജ് മുറികൾ അതാതിനു നേരെ കാണിച്ചിരിക്കുന്ന പലിശയില്ലാത്ത പ്രീമിയം തുകയും, പ്രതിമാസ വാടകയ്ക്കും മൂന്നു വർഷത്തിൽ ഒരിക്കൽ പ്രതിമാസ വാടകയിൽ ഒരു നിശ്ചിത ശതമാനം വർദ്ധനവ് വരുത്തുവാൻ നഗരസഭയ്ക്ക് അധികാരമുണ്ടായിരിക്കും എന്ന വ്യവസ്ഥയ്ക്ക് വിധേയമായും മുനിസിപ്പൽ അഡ്മിനിസ്ട്രേഷൻ ഡയറക്ടറുടെ അനുവാദത്തിനു വിധേയമായും, ഉടമ്പടിയിൽ കാണിക്കുന്ന തീയതി മുതൽ പതിനഞ്ചു വർഷക്കാലത്തേക്ക് വാടകയ്ക്ക് നൽകുന്നതിന് 28-6-1984-ലെ 1-ാം നമ്പറും, 1-8-1984-ലെ 1-ാം നമ്പറും 2-ാം നമ്പറും തീരുമാനങ്ങൾ അനുസരിച്ച് കോതമംഗലം നഗരസഭ തീരുമാനിച്ചിരിക്കുന്ന വിവരം ഇതിനാൽ പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു.

| സീരിയൽ നമ്പർ | ഇനവിവരം | പലിശയില്ലാത്ത പ്രീമിയം തുക രൂപ | ലേലക്കാരൻെറ പേരും മേൽവിലാസവും | പ്രതിമാസ വാടകതുക രൂപ |
|---|---|---|---|---|
| 1 | ഒന്നാം നില (ഫസ്ററ്ഫ്ളോർ) കിഴക്കു വശത്തുള്ള ഹാാൾ നമ്പർ—എ | 50,000 | ശ്രീ. ബന്നി അബ്രാഹം കക്കുഴിയിൽ, ചേലാട്, കോതമംഗലം | 2,501 |
| 2 | രണ്ടാം നില (സെക്കൻറ് ഫ്ളോർ) പത്ത് ലോഡ്ജ് മുറികളും വരാന്തയും | 1,00,000 | ശ്രീ. കുഞ്ഞുമോൻ, കിഴക്കേൽ, നെല്ലിക്കുഴി, കോതമംഗലം. | 4,301 |

(ഒപ്പ്)
സ്പെഷ്യൽ ആഫീസർ.

മുനിസിപ്പൽ ആഫീസ്,
കോതമംഗലം.

---

#### തിരുത്തൽ പരസ്യം

1984 ആഗസ്ററ് 24.

ആർ. ജി4/1729/83.

14-8-1984-ലെ 33-ാം നമ്പർ ഗസററ് പാർട്ട് 3, 56-ാം പേജിൽ പ്രസിദ്ധീകരിച്ചിട്ടുള്ള കോതമംഗലം നഗരസഭയുടെ പരസ്യത്തിലെ സീരിയൽ നമ്പർ 6-ൽ 3-ാം കോളത്തിൽ രേഖപ്പെടുത്തിയിട്ടുള്ള പ്രീമിയം തുക 50,000 രൂപയെന്നുള്ളത് 60,000 രൂപയായി തിരുത്തി വായിക്കേണ്ടതാണ്.

(ഒപ്പ്)
സ്പെഷ്യൽ ആഫീസർ,

മുനിസിപ്പൽ ആഫീസ്,
കോതമംഗലം.

## തിരൂർ നഗരസഭ

### നോട്ടീസ്

കേരളാ മുനിസിപ്പാലിറ്റീസ് (അക്വിസിഷൻ ആന്റ് ട്രാൻസ്ഫർ ഓഫ് ഇമ്മൂവബിൾ പ്രോപ്പർട്ടീസ്) റൂൾസ് 1962 എട്ടാം ചട്ടമനുസരിച്ച് പ്രസിദ്ധപ്പെടുത്തുന്നത്.

നമ്പർ ആർ. 3-3917/84. 1984 ആഗസ്റ്റ് 21)

തിരൂർ നഗരസഭയുടെ ഉടമസ്ഥതയിലുള്ള മുനിസിപ്പൽ മാർക്കറ്റ് കെട്ടിടത്തിലെ താഴെ പറയുന്ന മുറികൾ 26-7-1984-ൽ പ്രസിദ്ധീകരിച്ച ടെണ്ടർ പരസ്യത്തിലെ വ്യവസ്ഥകൾക്കനുസരിച്ച് അതാതിനു നേരെ കാണിച്ചിരിക്കുന്ന പേരുകാർക്ക് അതിൽ കാണിച്ചിരിക്കുന്ന തിരിച്ചു നൽകപ്പെടാത്ത പ്രീമിയം തുകക്കും പ്രതിമാസ വാടക 5 വർഷത്തിലൊരിക്കൽ വാടക പുതുക്കി നിശ്ചയിക്കും എന്ന വ്യവസ്ഥക്കും മുനിസിപ്പൽ അഡ്മിനിസ്ട്രേഷൻ ഡയറക്ടരുടെ അനുവാദത്തിനും വിധേയമായി 10 വർഷക്കാലത്തേക്ക് ലീസിന് നൽകുന്നതിന് തിരൂർ നഗരസഭയുടെ 17-8-1984-ലെ 24-ാം നമ്പർ പ്രമേയം മുഖേന തീരുമാനിച്ചിരിക്കുന്ന വിവരം ഇതിനാൽ പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു.

| നമ്പർ | അനുവദിച്ച ആളുടെ പേര് | മുറി നമ്പർ | ലീസ് തുക<br>രൂപ | പ്രതിമാസ വാടക<br>രൂപ |
|---|---|---|---|---|
| | | എ ബ്ലോക്ക് വിഭാഗം | | |
| 1 | ശ്രീ. പറമ്പാട്ട് മൊയ്തീൻകുട്ടി,<br>പറമ്പാട്ട് ഹൗസ്,<br>പയ്യനങ്ങാടി, തിരൂർ | എ5 | 10,000 | 626.00 |
| 2 | ശ്രീ. മുന്നായിക്കാട്ടിൽ ബാപ്പു,<br>മുന്നായിക്കാട്ടിൽ ഹൗസ്,<br>പോസ്റ്റ് തിരൂർ,<br>ഏഴൂർ | എ6 | 10,000 | 611.00 |
| 3 | ശ്രീ. കെ. പി. അബ്ദു,<br>കാട്ടിൽ പീടികയേക്കൽ,<br>ചെമ്പ്ര, മീനടത്തൂർ | എ7 | 10,000 | 888.00 |
| 4 | ശ്രീ. കെ. കെ. സെയ്തു,<br>കോന്നം വീട്ടിൽ വീട്,<br>ഇടവിലങ്ങ്<br>(വഴി), കൊടുങ്ങല്ലൂർ | എ8 | 10,000 | 630.00 |
| 5 | ശ്രീ. കെ. വി. അബ്ദു,<br>കാട്ടിൽ പീടികയേക്കൽ,<br>പോസ്റ്റ് മീനടത്തൂർ,<br>ചെമ്പ്ര | എ9 | 10,000 | 788.00 |
| | | ഡി ബ്ലോക്ക് വിഭാഗം | | |
| 1 | ശ്രീ. കെ. മുഹമ്മദുണ്ണി,<br>കേലത്തിൽ ഹൗസ്,<br>നോർത്ത് അന്നാര,<br>പോസ്റ്റ് തിരൂർ | ഡി. 1 | 15,000 | 787.50 |

മുനിസിപ്പൽ ആഫീസ്,
തിരൂർ.

(ഒപ്പ്)
കമ്മീഷണർ.

©
Government of Kerala
1984

Reg. No. KL/TV/(N)/12



# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXIX] Trivandrum, Tuesday, 25th September 1984|3rd Asvina 1906 (Saka) [No. 38

## PART III

# Department of National Employment Services

### ഭാവി ആസൂത്രണം ചെയ്യുന്നതിന് സഹായിക്കുന്ന ഗൈഡുകൾ

അനുയോജ്യമായ ഒരു തൊഴിൽ തിരഞ്ഞെടുക്കുക എന്നത് വളരെ പ്രാധാന്യമർഹിക്കുന്ന ഒരു കാര്യമാണ്. ഉദ്യോഗാർത്ഥികളുടെ കഴിവിന്റെ യഥാർത്ഥ വിനിയോഗം, ക്രമമായ ഉന്നമനം, കൂടുതൽ ശോഭന സാദ്ധ്യതയുള്ള ഒരു ഭാവി ഇവയെല്ലാം ഉദ്യോഗാർത്ഥി തിരഞ്ഞെടുക്കുന്ന തൊഴിലിനെ ആശ്രയിച്ചിരിക്കുന്നു.

ശരിയായ തൊഴിലുകൾ തിരഞ്ഞെടുക്കുന്നതിന് തൊഴിൽ ഗൈഡുകൾ സഹായിക്കുന്നു. താഴെ കൊടുത്തിരിക്കുന്ന തൊഴിൽ ഗൈഡുകളിൽ 50 പൈസയിൽ കുറവായവ സൗജന്യമായും മറ്റുള്ളവ വിലയ്ക്കും എംപ്ലോയ്മെന്റ് എക്സ്ചേഞ്ചുകളിൽ നിന്നും വാങ്ങാവുന്നതാണ്.

### കരിയർ ഇൻഫർമേഷൻ സീരീസ്

1 കരിയേഴ്സ് ഇൻ എഞ്ചിനീയറിംഗ് ആന്റ് ടെക്നോളജി
2 കരിയേഴ്സ് ഫോർ ഹൈ/ഹയർ സെക്കന്ററി സ്കൂൾ ലീവേഴ്സ്
3 കരിയേഴ്സ് ഫോർ സയൻസ് ഗ്രാഡ്വേറ്റ്സ്
4 കരിയേഴ്സ് ഫോർ ആർട്ട്സ് ആന്റ് കോമേഴ്സ് ഗ്രാഡ്വേറ്റ്സ്
5 കരിയേഴ്സ് ഫോർ അഗ്രിക്കൾച്ചറൽ ഗ്രാഡ്വേറ്റ്സ് ആന്റ് അലൈഡ് സയന്റിസ്റ്റ്സ്
6 കരിയേഴ്സ് ഇൻ അക്കൗണ്ടൻസി
7 കരിയേഴ്സ് ഫോർ വിമൻ
8 ബി യുവർ ഓൺ എംപ്ലോയർ
9 റൂവേഡ്സ് സെൽഫ് എംപ്ലോയ്മെന്റ്
10 കരിയേഴ്സ് ഇൻ മെഡിസിൻ ആന്റ് അലൈഡ് ഫീൽഡ്സ്
11 കരിയേഴ്സ് ഇൻ പ്രിന്റിംഗ്
12 സെല്ലിംഗ് ആസ് എ കരിയർ
13 കരിയേഴ്സ് ഫോർ നോൺ മെട്രിക്കുലേറ്റ്സ് ആന്റ് സ്കൂൾ ഡ്രോപ്പ് ഔട്ട്സ്
14 ആർട്ട്സ് ഫോർ എ ലിവിംഗ്
15 കരിയേഴ്സ് ഇൻ കാറ്ററിംഗ് ആന്റ് ഹോട്ടലിയറിംഗ്
16 മാത്തമാറ്റിക്സ് ഫോർ എ കരിയർ
17 ഹെവി എർത്ത് മൂവിംഗ് മെഷിനറി ഓക്യുപ്പേഷൻസ്
18 ആഫ്റ്റർ ഇന്റർമീഡിയറ്റ് വാട്ട്
19 കരിയേഴ്സ് ഇൻ ഡിഫൻസ് സർവ്വീസ്
20 കരിയേഴ്സ് ഇൻ ജേണലിസം
21 സ്റ്റാറ്റിസ്റ്റിക്സ് ഫോർ എ കരിയർ
22 ഹോം സയൻസ് ആന്റ് ഡയറ്ററ്റിക്സ് ഫോർ എ കരിയർ
23 കരിയേഴ്സ് ഇൻ ഡേറ്റ പ്രോസസിംഗ് (കമ്പ്യൂട്ടർ ഓക്യുപ്പേഷൻസ്)
24 ലേൺ വൈൽ യു ഏൺ
25 എക്കണോമിക്സ് ഫോർ എ കരിയർ
26 ആഫ്റ്റർ ബി. എസ്സി. വാട്ട്

### കരിയർ പാംഫ്ലെറ്റുകൾ

1 ആക്ച്വറി
2 അഗ്രിക്കൾച്ചറൽ എഞ്ചിനീയർ
3 എയർ കണ്ടീഷനിംഗ് ആന്റ് റഫ്രിജറേഷൻ മെക്കാനിക്
4 എയർ പൈലറ്റ്
5 ആർക്കിയോളജിസ്റ്റ്
6 ആർക്കിടെക്റ്റ്
7 ആക്സിലറി നഴ്സ് മിഡ്‌വൈഫ്
8 കമ്പനി സെക്രട്ടറി
9 കമേഴ്സ്യൽ ആർട്ടിസ്റ്റ്
10 ഡെന്റൽ ആക്സിലറി
11 ഡെന്റൽ സർജൻ
12 ഡ്രാഫ്റ്റ്സ്മാൻ (മെക്കാനിക്കൽ എഞ്ചിനീയറിംഗ്)
13 ഫാമിലി ആന്റ് ചൈൽഡ് വെൽഫെയർ വർക്കർ
14 ഫോറസ്റ്റ് റേഞ്ചർ
15 ജനറൽ ഫിറ്റർ
16 ജിയോളജിസ്റ്റ്
17 ഹെൽത്ത് വിസിറ്റർ

18 ഹൈവേ എഞ്ചിനീയർ
19 ഹോർട്ടികൾച്ചറിസ്റ്റ്
20 ഇൻഷ്വറൻസ് ഏജന്റ്
21 ലൈബ്രേറിയൻ
22 പാറ്റേൺ മേക്കർ
23 ഫാർമസി ആസ് എ കരിയർ
24 ഫിസിക്കൽ എഡ്യൂക്കേഷൻ ടീച്ചർ
25 ഫാർമസിസ്റ്റ്
26 പ്ലാനിംഗ് യുവർ കരിയർ
27 പ്ലംബർ
28 പ്രൂഫ് റീഡർ
29 പബ്ലിക് ഹെൽത്ത് എഞ്ചിനീയർ
30 റേഡിയോ ആന്റ് ടെലിവിഷൻ ടെക്നീഷ്യൻ
31 സാനിറ്ററി ഇൻസ്പെക്ടർ
32 ഷീറ്റ് മെറ്റൽ വർക്കർ
33 മെഷീൻ ഡ്രില്ലർ (മെറ്റൽ)
34 മെഷീൻ ഗ്രൈൻഡർ
35 മീറ്റിയോറോളജിസ്റ്റ്
36 മില്ലർ മെറ്റൽ
37 മിൽറൈറ്റ്
38 മോൾഡർ
39 പഞ്ചായത്ത് സെക്രട്ടറി
40 സോഷ്യൽ എഡ്യൂക്കേഷൻ ഓർഗനൈസർ
41 ടീച്ചർ നഴ്സറി എഡ്യൂക്കേഷൻ
42 സിവിൽ എഞ്ചിനീയർ
43 അയൺ ആന്റ് സ്റ്റീൽ ഇൻഡസ്ട്രി
44 മെഡിക്കൽ ടെക്നീഷ്യൻ
45 ഓവർസീയർ (സിവിൽ)
46 വെൽഡർ
47 വെറ്ററിനറി സർജൻ
48 സുവോളജിസ്റ്റ്
49 മൈനിംഗ് എഞ്ചിനീയർ
50 ഇലക്ട്രോണിക്സ് എഞ്ചിനീയർ
51 ടൂൾ ആന്റ് ഡൈമേക്കർ
52 കേബിൾ ജോയിന്റർ
53 കെമിക്കൽ എഞ്ചിനീയർ
54 ടെലികമ്മ്യൂണിക്കേഷൻ എഞ്ചിനീയർ
55 ആട്ടോമൊബൈൽ എഞ്ചിനീയർ
56 സിവിൽ എഞ്ചിനീയർ
57 ഇൻഡസ്ട്രിയൽ ആന്റ് പ്രൊഡക്ഷൻ എഞ്ചിനീയർ
58 ടൗൺ ആന്റ് കൺട്രി പ്ലാനർ
59 ടർണർ
60 ട്രാക്ടർ ഓപ്പറേറ്റർ
61 ടൂറിസ്റ്റ് ഗൈഡ്

നാഷണൽ എംപ്ലോയ്മെന്റ് ഡയറക്ടറേറ്റ്,
തിരുവനന്തപുരം.

(ഒപ്പ്)
സ്റ്റേറ്റ് വൊക്കേഷണൽ ഗൈഡൻസ് ആഫീസർ,

© Government of Kerala 1984



Reg. No. KL/TV/(N)/12

# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXIX] Trivandrum, Tuesday, 25th September 1984/3rd Asvina 1906 (Saka) [No. 38

## PART III

# Police Department

### ലേലം/ടെണ്ടർ നോട്ടീസ്

നമ്പർ ഇ2/41535/82-ആർ. 1984 ആഗസ്റ്റ് 31.

തൃശ്ശൂർ ആംഡ് റിസർവ് ക്യാമ്പിൽ സൂക്ഷിച്ചിട്ടുള്ളതും ഡിപ്പാർട്ടുമെന്റിന് ഉപയോഗയോഗ്യമല്ലാത്തതുമായ താഴെ പറയുന്ന മോട്ടോർ വാഹനങ്ങൾ 1984 ഒക്ടോബർ 10-ന് 11 മണിക്ക്, തൃശ്ശൂർ ആംഡ് റിസർവ് ക്യാമ്പിൽ വെച്ച് പരസ്യലേലവും ടെണ്ടറും വഴി വിൽപ്പന നടത്തുന്നതാണ്.

1. കെ. എൽ. ആർ. 8266 ഫാർഗോ പെട്രോൾ വാൻ 1966 മോഡൽ
2. കെ. എൽ. എച്ച്. 644 സ്റ്റാന്റേർഡ് 20 പെട്രോൾ 1972 മോഡൽ
3. കെ. എൽ. റ്റി. 6296 ബെഡ്ഫോർഡ് ഡീസൽ 1962 മോഡൽ
4. കെ. എൽ. വി. 2278 ഫാർഗോ 300 പെട്രോൾ വാൻ 1966 മോഡൽ
5. കെ. എൽ. റ്റി. 6677 വില്ലീസ് പെട്രോൾ വാൻ 1962 മോഡൽ
6. കെ. എൽ. റ്റി. 6135 വില്ലീസ് പെട്രോൾ ജീപ്പ് 1962 മോഡൽ
7. കെ. എൽ. എച്ച്. 1852 വില്ലീസ് പെട്രോൾ ജീപ്പ് 1973 മോഡൽ
8. കെ. എൽ. എച്ച്. 1064 സ്റ്റാന്റേർഡ് 20 പെട്രോൾ വാൻ 1973 മോഡൽ
9. കെ. എൽ. റ്റി. 5192 വില്ലീസ് പെട്രോൾ ജീപ്പ് 1961 മോഡൽ
10. കെ. എൽ. ആർ. 6169 വില്ലീസ് പെട്രോൾ ജീപ്പ് 1966 മോഡൽ
11. കെ. എൽ. റ്റി. 6550 ബെഡ്ഫോർഡ് ഡീസൽ വാൻ 1962 മോഡൽ

ലേലത്തിൽ പങ്കെടുക്കുവാൻ താൽപ്പര്യപ്പെടുന്നവർ കൃത്യസമയത്ത് നേരിട്ട് ലേലത്തിൽ ഹാജരാകേണ്ടതും ലേലം തുടങ്ങുന്നതിന് ഒരു മണിക്കൂർ മുൻപായി മേൽപ്പറഞ്ഞ ഓരോ വാഹനത്തിനും 500 രൂ. വീതം നിരതദ്രവ്യം അടയ്ക്കേണ്ടതുമാണ്.

മേൽപ്പറഞ്ഞ വാഹനങ്ങൾക്ക് മുൻകൂട്ടി സീൽ ചെയ്ത ടെണ്ടറുകളും സ്വീകരിക്കുന്നതാണ്. ടെണ്ടറുകൾ അയക്കാൻ ആഗ്രഹിക്കുന്നവർ ആയത് വെള്ളക്കടലാസിൽ എഴുതി ജില്ലാ പോലീസ് സൂപ്രണ്ട്, തൃശ്ശൂർ എന്ന മേൽവിലാസത്തിൽ മുദ്രണം ചെയ്ത കവറിൽ 9-10-1984-ന് വൈകിട്ട് 5 മണിക്ക് മുൻപായി ടി ഓഫീസിൽ കിട്ടത്തക്കവണ്ണം അയയ്ക്കേണ്ടതാണ്. ടെണ്ടർ അയയ്ക്കുന്നവർ അതോടൊപ്പം ഓരോ വണ്ടിക്കും 500 രൂ. വീതം നിരതദ്രവ്യം തൃശ്ശൂർ ജില്ലാ ആംഡ് റിസർവ് ക്യാമ്പിൽ കെട്ടിവെച്ചതിന്റെ രസീതും അയയ്ക്കേണ്ടതാണ്. രസീത് ഇല്ലാത്ത ടെണ്ടറുകൾ യാതൊരു കാരണവശാലും പരിഗണിക്കപ്പെടുന്നതല്ല. ടെണ്ടറുകൾ അയയ്ക്കുന്ന കവറിന്റെ മുകളിൽ ഇടതുവശത്തായി "വാഹനങ്ങൾ വാങ്ങുവാനുള്ള ടെണ്ടർ" എന്നു എഴുതുന്നതോടൊപ്പം വണ്ടിയുടെ നമ്പറും കാണിക്കേണ്ടതാണ്.

ടെണ്ടറുകൾ 10-10-1984-ന് പരസ്യലേലം കഴിഞ്ഞാലുടനെ തദവസരത്തിൽ സന്നിഹിതരായിട്ടുള്ള ടെണ്ടറുകാരുടെയോ, ടെണ്ടറുകാരുടെ നിയമാനുസൃത പ്രതിനിധികളുടെയോ സാന്നിദ്ധ്യത്തിൽ തുറക്കുന്നതും ലേലത്തിലോ ടെണ്ടറിലോ അടിസ്ഥാന വിലയേക്കാൾ ഏറ്റവും കൂടുതൽ തുക കാണിക്കുന്നവർക്ക് ലേലമോ ടെണ്ടറോ സ്ഥിരപ്പെടുത്തുന്നതും. ടിയാൻ ഉടൻ തന്നെ ലേലം/ടെണ്ടർ തുകയുടെ പകുതിസംഖ്യ (നികുതി ഉൾപ്പെടെ) നിരതദ്രവ്യം കഴിച്ച് ലേല സ്ഥലത്തു വെച്ച് തന്നെ അടയ്ക്കേണ്ടതും ബാക്കി സംഖ്യ ലേലം/ടെണ്ടർ സ്ഥിരപ്പെടുത്തിയ ഉത്തരവ് കിട്ടി 5 ദിവസത്തിനുള്ളിൽ അടച്ച് സ്വന്തം ചിലവിൽ വാഹനങ്ങൾ നീക്കം ചെയ്യേണ്ടതുമാകുന്നു. മേൽ പ്രസ്താവിച്ച നിബന്ധനകൾക്ക് വിപരീതമായി ലേലം/ടെണ്ടർ കൊണ്ടയാൾ പ്രവർത്തിക്കുകയാണെങ്കിൽ ടി ലേലം/ടെണ്ടർ കൊണ്ട വാഹനം പുനർലേലം ചെയ്യുന്നതും ആയതിന് സർക്കാരിന് എന്തെങ്കിലും നഷ്ടം സംഭവിക്കുകയാണെങ്കിൽ ആയത് മുൻലേലം/ടെണ്ടർ കൊണ്ടയാളിൽ നിന്നും ഈടാക്കുന്നതും ടിയാൻ അടച്ച നിരതദ്രവ്യം സർക്കാരിന് മുതൽ കൂട്ടുന്നതും ആകുന്നു. അഥവാ പുനർ ലേലത്തിൽ ലാഭമുണ്ടാവുകയാണെങ്കിൽ മുൻലേലം/ടെണ്ടർ കൊണ്ടയാൾക്ക് ആ ലാഭത്തിന് യാതൊരുവിധ അർഹതയും ഉണ്ടായിരിക്കുന്നതുമല്ല.

ടെണ്ടറുകൾ അയയ്ക്കുന്നവരും ലേലത്തിൽ പങ്കുകൊള്ളുന്നവരും മേൽ പ്രസ്താവിച്ച നിബന്ധനകൾ അതേപടി പാലിക്കേണ്ടതാകുന്നു. കൂടുതൽ വിവരങ്ങൾക്ക് തൃശ്ശൂർ ആംഡ് റിസർവ് പോലീസ് ക്യാമ്പ് ആഫീസിൽ അന്വേഷിക്കാവുന്നതാണ്.

മേൽ പ്രസ്താവിച്ച വണ്ടികൾ പ്രവൃത്തി ദിവസങ്ങളിൽ പകൽ 10 മണിക്കും 4 മണിക്കും ഇടയിൽ ആംഡ് റിസർവ് അസിസ്റ്റന്റ് കമാൻഡന്റിന്റെ അനുമതിയോടുകൂടി ആവശ്യക്കാർക്ക് പരിശോധിക്കാവുന്നതാണ്.

തൃശ്ശൂർ ജില്ലാ പോലീസ് സൂപ്രണ്ടിന് യാതൊരുവിധ കാരണവും കാണിക്കാതെ ലേലദിവസം മാറ്റിവെയ്ക്കുകയോ ലേലം/ടെണ്ടർ അസ്ഥിരപ്പെടുത്തുകയോ ചെയ്യാവുന്നതാണ്.

ജില്ലാ പോലീസ് ആഫീസ്,
തൃശ്ശൂർ.

(ഒപ്പ്)
രമൺ ശ്രീവാസ്തവ,
പോലീസ് സൂപ്രണ്ട്.

Government of Kerala
1984



Reg. No. KL/TV/(N)/12

# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXIX] Trivandrum, Tuesday, 25th September 1984|3rd Asvina 1906 (Saka)[No. 38

## PART III

# Public Health Engineering Department

### ദർഘാസ് പരസ്യം

No. WJ. 4213/84. 1984 ആഗസ്റ്റ് 28.

താഴെ പറയുന്ന ഗുണനിലവാരമുള്ള കുമ്മായം നൽകുന്നതിന് മുദ്രവച്ച ദർഘാസുകൾ 13-10-1984 4 മണി വരെ ക്ഷണിച്ചുകൊള്ളുന്നു.

ദർഘാസ് നമ്പർ—16/84-85

സാധനത്തിന്റെ പേര്—ജലശുദ്ധീകരണത്തിന് ഉപയുക്തമായ 85% കാൽസിയം ഹൈഡ്രോക്സയിഡും 1% അലേയ അമ്ളങ്ങളും അടങ്ങിയിട്ടുള്ള നല്ലയിനം നീററു കുമ്മായം പോളിത്തീൻ ആവരണം കൊണ്ട് ഈർപ്പരഹിതമാക്കിയ ചാക്കുകളിൽ 50 കി. ഗ്രാം തൂക്കത്തിൽ ലഭ്യമാക്കുക—രൂപ 11,00,000

നിരതദ്രവ്യം—രൂപ 11,000

ദർഘാസ് ഫോറത്തിന്റെ അസൽ വില—53 നികുതികളടക്കം

കോപ്പി—4.50 നികുതികളടക്കം

ദർഘാസുകളുടെ പുറത്ത് 13-10-1984-ന് തുറക്കുന്ന 16/84-85 നമ്പറായ ദർഘാസ് എന്ന് വ്യക്തമായി എഴുതിയിരിക്കേണ്ടതും ആയത് സൂപ്രണ്ടിംഗ് എഞ്ചിനീയർ കേരള ജലമലിനജല അതോറിററി കൊച്ചിൻ സർക്കിൾ, കൊച്ചി എന്ന വിലാസത്തിൽ 13-10-1984 4 മണിക്കു മുമ്പ് കിട്ടത്തക്കവണ്ണം അയച്ചിരിക്കേണ്ടതും ആകുന്നു. ദർഘാസുകൾ 13-10-1984-ന് 4.30-ന് ദർഘാസുകാരുടെ സാന്നിദ്ധ്യത്തിൽ സൂപ്രണ്ടിംഗ് എഞ്ചിനീയറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മററുദ്യോഗസ്ഥനോ തുറക്കുന്നതാണ്.

ദർഘാസ് ഫോറവും മററു നിബന്ധനകളും കൊച്ചിയിലുള്ള സൂപ്രണ്ടിംഗ് എഞ്ചിനീയറുടെ ആഫീസിൽ നിന്നും രേഖാമൂലം അപേക്ഷിച്ചാൽ കിട്ടുന്നതാണ്. ദർഘാസ് ഫോറത്തിന്റെ വില അസൽ പ്രതി ഒന്നുക്ക് എല്ലാ നികുതികളടക്കം 53 രൂപ ആകുന്നു. (ദർഘാസ് ഫോറത്തിന്റെ വില ഏക്കാരണത്താലും മടക്കി കൊടുക്കുന്നതല്ല.) ദർഘാസുകൾ കൈമാറുവാൻ പാടുള്ളതല്ല. ദർഘാസ് ഫോറത്തിന്റെ വില്പന 10-9-1984-ന് ആരംഭിക്കുന്നതും ആയത് 13-10-1984-ന് 1 മണിക്ക് അവസാനിക്കുന്നതും ആകുന്നു. ദർഘാസ് ഫാറത്തിന്റെ വിലയായി ചെക്കുകളോ സ്ററാമ്പുകളോ സ്വീകരിക്കുന്നതല്ല. ആയത് വി. പി. പി. പ്രകാരം അയക്കുന്നതും അല്ല. ഷെഡ്യൂൾ ഫോറത്തിന്റെ കോപ്പികൾ രൂപ 4.50 നിരക്കിൽ (നികുതികളടക്കം) പ്രത്യേകം ആവശ്യപ്പെട്ടാൽ ലഭിക്കുന്നതാണ്.

സൂപ്രണ്ടിംഗ്
എഞ്ചിനീയറുടെ ആഫീസ്,
കേരള ജല മലിനജല
അതോറിററി,
കൊച്ചിൻ-16.

(ഒപ്പ്)
സൂപ്രണ്ടിംഗ്
എഞ്ചിനീയർ,
കേരള ജല മലിനജല
അതോറിററി.
കേരള മലിനജല അതോറിററിക്കുവേണ്ടി.

---

### ദർഘാസ് പരസ്യം

നമ്പർ W1-2795/84. 1984 ആഗസ്റ്റ് 22.

താഴെ പറയുന്ന പ്രവൃത്തിക്കുവേണ്ടി സൂപ്രണ്ടിംഗ് എഞ്ചിനീയർ, കൊച്ചിൻ സർക്കിൾ കൊച്ചി-16 മുദ്രവച്ച ദർഘാസുകൾ അംഗീകൃത സ്ഥാപനങ്ങളിൽ നിന്നോ കമ്പനികളിൽ നിന്നോ ക്ഷണിച്ചുകൊള്ളുന്നു. ദർഘാസുകൾ 10-10-1984-ന് 4 മണിവരെ സ്വീകരിക്കുന്നതും ആയത് അന്നേദിവസം 4.30-ന് സൂപ്രണ്ടിംഗ് എഞ്ചിനീയറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മററുദ്യോഗസ്ഥനോ ദർഘാസുകാരുടെ സാന്നിദ്ധ്യത്തിൽ തുറക്കുന്നതാണ്.

| ക്രമ നമ്പർ | ദർഘാസ് നമ്പരും പ്രവർത്തിയുടെ പേരും അടങ്കൽ തുകയും | നിരതദ്രവ്യം രൂപ |
|---|---|---|
| (1) | (2) | (3) |
| 1 | 12/84-85 എഫ്. എ. സി. ടി. മലിനജല നിർമ്മാർജ്ജന പദ്ധതി 45 ലിററർ മലിനജലം ഒരു സെക്കന്റിൽ കൈകാര്യം ചെയ്യാൻ കഴിവുള്ളതും ആയത് 27 മീററർ ഉയർത്തുവാൻ പര്യാപ്തമായ ഒരു നോൺക്ലോഗ് സെൻട്രിഫ്യൂഗൽ പമ്പ് സപ്ലൈ ചെയ്ത് സ്ഥാപിക്കുക—രൂപ 8,00,000 | 10,000 |

| (1) | (2) | (3) |
|---|---|---|
| 2 | 13/84-85<br>ആലുവ ജലവിതരണ കേന്ദ്രത്തിലുള്ള ഒന്നാം നമ്പർ പമ്പ് ഹൗസിൽ 335 കുതിര ശക്തിയുള്ളതും ഒരു മിനിട്ടിൽ 1440 പ്രവാഹം ചൊരിയുന്നതും 285 ലിററർ വെള്ളം ഒരു സെക്കൻറിൽ കൈകാര്യം ചെയ്യാൻ കഴിവുള്ളതും ആയത് 61.50 മീററർ ഉയർത്തുവാൻ പര്യാപ്തമായ ഒരു ടർബയിൻ പമ്പ് സപ്ലൈ ചെയ്ത് സ്ഥാപിക്കുക—<br>രൂപ 8,00,000 | 10,000 |

ടെൻഡർ ഫാറത്തിന്റെ വില അസൽ പ്രതി—രൂപ 106

കോപ്പി—രൂപ 11 + നികുതികളടക്കം ഓരോന്നിനും.

പ്രവൃത്തി തീർക്കേണ്ട കാലാവധി—6 മാസം

ടെൻഡർ ഫാറങ്ങളും മററു വിവരങ്ങളും കൊച്ചിയിലുള്ള സൂപ്രണ്ടിംഗ് എഞ്ചിനീയറുടെ കാര്യാലയത്തിൽ നിന്നും അവസാന ദിവസത്തിന് 15 ദിവസം മുമ്പു എല്ലാ പ്രവൃത്തി ദിവസങ്ങളിലും അവസാന ദിവസം ഉച്ചയ്ക്ക് 1 മണി വരെയും ലഭിക്കുന്നതാണ്. വില രൊക്കം പണമായോ മണിഓർഡർ ആയോ അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ടെൻഡർ ഫാറം ലഭിക്കുന്നതാണ്. (ടെൻഡർ ഫാറത്തിന്റെ വില ഏതു കാരണത്താലും മടക്കി കൊടുക്കുന്നതല്ല) ടെൻഡറുകൾ കൈമാറുവാൻ പാടുള്ളതല്ല. കേരള ജലമലിനജല അതോറിററിയുടെ ടെൻഡറുകളെ സംബന്ധിക്കുന്ന എല്ലാ വ്യവസ്ഥകളും ഇതിനും ബാധകമായിരിക്കും.

സൂപ്രണ്ടിംഗ് എഞ്ചിനീയറുടെ ആഫീസ്,
കേരള ജല മലിനജല
അതോറിററി, കൊച്ചിൻ
സർക്കിൾ, കൊച്ചി-16.

(ഒപ്പ്)
സൂപ്രണ്ടിംഗ് എഞ്ചിനീയർ,
കേരള ജല മലിനജല
അതോറിററിക്കുവേണ്ടി.

---

ടെൻഡർ പരസ്യം

നമ്പർ എ5-3916/84. 1984 ആഗസ്ററ് 24.

കേരള വാട്ടർ ആൻറ് വേസ്ററ് വാട്ടർ അതോറിട്ടി, മാനേജിംഗ് ഡയറക്ടർക്കുവേണ്ടി എക്സിക്യൂട്ടീവ് എഞ്ചിനീയർ, പബ്ലിക് ഹെൽത്ത് ഡിവിഷൻ, കൊച്ചി-16 താഴെ പറയുന്ന പ്രവൃത്തികൾക്ക് നിശ്ചിത യോഗ്യതയുള്ള കരാറുകാരിൽ നിന്നും സീലു വച്ച പ്രത്യേകം ടെൻഡറുകൾ ഓരോ പ്രവർത്തികളുടെയും നേരെ കൊടുത്തിരിക്കുന്ന തീയതികളിൽ പകൽ 4 മണിവരെ സ്വീകരിക്കുന്നതാണ്. അന്നേ ദിവസം പകൽ 4-30-ന് എക്സിക്യൂട്ടീവ് എഞ്ചിനീയറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മററുദ്യോഗസ്ഥനോ കരാറുകാരുടെ സാന്നിദ്ധ്യത്തിൽ ടെൻഡറുകൾ തുറക്കുന്നതാണ്.

| ടെൻഡർ നമ്പർ | പ്രവൃത്തിയുടെ പേരും അടങ്കൽ തുകയും | നിരത ദ്രവ്യം രൂപ | ടെൻഡർ ഫോറത്തിന്റെ വില രൂപ | ടെൻഡർ സ്വീകരിക്കുന്ന അവസാന തീയതി | കരാറുകാരുടെ യോഗ്യത | പ്രവൃത്തി തീർക്കേണ്ട സമയം |
|---|---|---|---|---|---|---|
| (1) | (2) | (3) | (4) | (5) | (6) | (7) |
| 13/84-85 | ആക്സിലറേറഡ് റൂറൽ വാട്ടർ സപ്ലൈ പ്രകാരം ആഞ്ഞിലിത്തറ ദ്വീപിൽ ശുദ്ധജല വിതരണം നടപ്പാക്കുന്നതിന് പുഴയിൽ കൂടി 90 മില്ലീമീററർ എച്ച്. ഡി. പി. കുഴലുകൾ സ്ഥാപിക്കുന്ന പണികൾ—രൂപ 70,649 | 1,450 | 25+വി. നി. | 28-9-1984 | എ, ബി, സി. | 45 ദിവസം |
| 14/84-85 | അമ്പല്ലൂർ ഹരിജൻ കോളനിയിലെ ശുദ്ധജല വിതരണത്തിനുവേണ്ടി പമ്പുസെററ് സപ്ലൈ ചെയ്യാനും സ്ഥാപിക്കാനുമുള്ള പണികളും—രൂപ 30,000 | 600 | 15+വി. നി. | 28-9-1984 | എ, ബി, സി, ഡി. | ടി |

ടെൻഡർ ഫോറങ്ങളും മററു വിശദവിവരങ്ങളും താഴെ പറയുന്ന ഓഫീസിൽ നിന്നും 4-9-1984 മുതൽ ടെൻഡർ സമർപ്പിക്കുന്നതിനുള്ള അവസാന ദിവസം ഉച്ചയ്ക്ക് ഒരു മണി വരെയുള്ള എല്ലാ പ്രവൃത്തി ദിവസങ്ങളിലും ഓഫീസ് സമയത്ത് ടെൻഡർ ഫാറത്തിന്റെ വില രൊക്കം പണമായി അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്.

അംഗീകൃത കരാറുകാർ രജിസ്ട്രേഷൻ കാർഡ് കാണിച്ചാൽ മാത്രമേ ടെൻഡർ ഫോറങ്ങൾ ആഫീസിൽ നിന്നും ലഭിക്കുകയുള്ളു. ടെൻഡർ ഫോറത്തിന്റെ വില യാതൊരു കാരണവശാലും മടക്കി കൊടുക്കുന്നതല്ല. ടെൻഡർ ഫോറങ്ങൾ കരാറുകാർ കൈമാററം ചെയ്യാൻ പാടുള്ളതല്ല. നിശ്ചിത സമയത്തിനുശേഷം ലഭിക്കുന്ന ടെൻഡറുകളും ആവശ്യമായ നിരതദ്രവ്യം കെട്ടിവയ്ക്കാത്ത ടെൻഡറുകളും നിരസിക്കപ്പെടുന്നതാണ്.

കേരള വാട്ടർ ആൻറ് വേസ്ററ് വാട്ടർ അതോറിററിയിലെ ടെൻഡറുകളെ സംബന്ധിച്ച മറെറല്ലാ വ്യവസ്ഥകളും ഇതിനും ബാധകമായിരിക്കും.

വാട്ടർ ആൻറ് വേയ്സ്ററ് വാട്ടർ അതോറിററി,
പബ്ലിക് ഹെൽത്ത് ഡിവിഷൻ,
കൊച്ചി-16.

പി. കെ. മുരളീധരപ്പണിക്കർ,
എക്സിക്യൂട്ടീവ് എഞ്ചിനീയർ.

© Government of Kerala
1984

Reg. No. KL/TV/(N)/12



# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXIX] Trivandrum, Tuesday, 25th September 1984/3rd Asvina 1906 (Saka) [No. 38

## PART III

# Public Works Department

### ദർഘാസ് പരസ്യം

No. ELTN II 942/83. 1984 ആഗസ്റ്റ് 29.

കേരളാ ഗവർണ്ണർക്കുവേണ്ടി തിരുവനന്തപുരം ബിൽഡിംഗ്സ് ഡിവിഷൻ എക്സിക്യൂട്ടീവ് എഞ്ചിനീയർ താഴെ പറയുന്ന പ്രവർത്തിക്ക് കേരള പൊതുമരാമത്തു വകുപ്പിൽ രജിസ്റ്റർ ചെയ്തിട്ടുള്ള അംഗീകൃത ലൈസൻസുള്ള ഇലക്ട്രിക്കൽ കരാറുകാരിൽ നിന്നും (എ ക്ലാസ്) മൽസര സ്വഭാവമുള്ള ദർഘാസുകൾ 1984 സെപ്റ്റംബർ മാസം എട്ടാം തീയതി നാലുമണിക്കു മുൻപെ കിട്ടത്തക്കവണ്ണം ക്ഷണിച്ചു കൊള്ളുന്നു. ദർഘാസുകൾ അന്നു ദിവസം വൈകുന്നേരം 4:30-ന് തുറക്കുന്നതാണ്.

ജോലിയുടെ പേരും അടങ്കൽ തുകയും—തിരുവനന്തപുരം റി. ബി. ആശുപത്രിയിൽ പുതിയതായി കെട്ടിയ അലർജി ക്ലിനിക് കെട്ടിടം വൈദ്യുതീകരിക്കുന്നത് സംബന്ധിച്ച്—രൂപ 66,720.

നിരതദ്രവ്യം—രൂപ 1,350.

പ്രമാണത്തിന്റെ വില—രൂപ 25+ST.

ജോലി തീർക്കേണ്ട കാലാവധി—മൂന്നു മാസം.

നിർദ്ദിഷ്ട പ്രമാണങ്ങൾ എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ കാര്യാലയത്തിൽ നിന്നും ദർഘാസ് ദിവസം ഉച്ചക്ക് ഒരു മണി വരെ കരാറുകാർ രേഖാമൂലം ആവശ്യപ്പെട്ടാൽ ലഭിക്കുന്നതാണ്. (പ്രമാണത്തിന്റെ വില തിരിച്ചു കിട്ടുന്നതല്ല) ദർഘാസു പ്രമാണങ്ങൾ രജിസ്റ്റർ ചെയ്ത കരാറുകാർക്കു മാത്രം ലഭിക്കുന്നതും അവ കൈമാറ്റം ചെയ്യാൻ പാടില്ലാത്തതുമാകുന്നു. കേരള പൊതുമരാമത്തു വകുപ്പിലെ ദർഘാസുകളെ സംബന്ധിച്ചുള്ള മറ്റെല്ലാ വ്യവസ്ഥകളും ഇതിനു ബാധകമാണ്.

തിരുവനന്തപുരം.

ഇ. അബ്ദുൾ അസീസ്,
എക്സിക്യൂട്ടീവ്
എഞ്ചിനീയർ.

### SHORT QUOTATION NOTICE

No. A1-1116/83. 20*th August* 1984.

Competitive quotations in sealed covers superscribing the name of work are invited by the undersigned for and on behalf of the Governor of Kerala from registered contractors of P.W.D. for the following work up to 4 p. m. on 29-9-1984. The quotation will be opened on the same day at 4. 30 p. m. Quotation Schedule will be available free of cost from this office upto 1 p.m. on 29-9-1984 during office hours. All other conditions are the same as those current in the Kerala P.W.D.

Name of work—KIP (RB) Division No. VII, Charummood. Constructing of office building and quarters constructing a bore well, using a D T H rigs.

P.A.C.—Rs. 48,000

Period of completion—2 Weeks

Office of the
Executive Engineer,
K.I.P. (RB) Division
No. VII, Charummood.

(Sd.)
*Executive Engineer.*

### ദർഘാസ് പരസ്യം

നമ്പർ ഡിബി.1. 2/81. 1984 സെപ്റ്റംബർ 3.

കേരള ഗവർണ്ണർക്കുവേണ്ടി നാഷണൽ ഹൈവേ ആലപ്പുഴ ഡിവിഷൻ എക്സിക്യൂട്ടീവ് എഞ്ചിനീയർ, എന്നവർ താഴെ പറയുന്ന പ്രവൃത്തികൾക്ക് നിശ്ചിത യോഗ്യതയുള്ള അംഗീകൃത കരാറുകാരിൽ നിന്നും മുദ്ര വെച്ച പ്രത്യേകം പ്രത്യേകം കവറുകളിൽ മൽസര സ്വഭാവമുള്ള ദർഘാസുകൾ ക്ഷണിച്ചു കൊള്ളുന്നു. ഓരോ പ്രവർത്തിക്കും 28-9-1984-ാം തീയതി വൈകുന്നേരം കൃത്യം 4 മണി വരെ മുൻപായി

എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ ആഫീസിൽ ദർഘാസുകൾ സ്വീകരിക്കുന്നതാണ്. അന്നേ ദിവസം വൈകുന്നേരം 4.30-ന് എക്സിക്യൂട്ടീവ് എഞ്ചിനീയറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മററു ഉദ്യോഗസ്ഥനോ കരാറുകാരുടേയോ, അവർ ചുമതലപ്പെടുത്തുന്ന പ്രതിനിധികളുടേയോ സാന്നിദ്ധ്യത്തിൽ ദർഘാസുകൾ തുറക്കുന്നതാണ്. പ്രവർത്തി സംബന്ധിച്ച വിശദവിവരങ്ങൾ താഴെ കൊടുക്കുന്നു.

| ക്രമ നമ്പർ | പ്രവർത്തിയുടെ പേരും അടങ്കൽ തുകയും | നിരതദ്രവ്യം രൂപ |
|---|---|---|
| 25/EE/84-85 | ദേശീയപാത 47—84-85-ലെ മഴവെള്ളപ്പൊക്കക്കെടുതികൾ തീർക്കൽ. നിരപ്പു കേടുകൾ തീർത്ത് 20 മി. മീ. ചിപ്പിംഗ് കാർപ്പെററു ചെയ്യുക— കി. മീ. 410/400 മുതൽ 411/0 വരെ (600 മീ.)—തുക 1,75,233 | 3,550 |
| 26/EE 84/85 | ടി ടി കി. മീ. 415/690 മുതൽ 416/200 വരെ (310 മീ.)—തുക 77,831 | 1,600 |
| 27/EE/84-85 | ടി ടി ഒലിച്ചു പോയ റോഡരിക് ബലപ്പെടുത്തുക കി. മീ. 415/0 മുതൽ 415/800 വരെ—തുക 30,000 | 600 |

ദർഘാസ് ഫോറത്തിന്റെ വില— ക്രമനമ്പർ 25/EE/84-85-ന് രൂപ 50+എസ്. റി. യും, 26/EE/84-85-ന് 25+ എസ്. റി. യും 27/EE/84-85-ന് 15+എസ്. റി വീതവും.
കരാറുകാരന്റെ ക്ലാസ്— സി. യും അതിനുമേലും.
പ്രവർത്തി തീർക്കേണ്ട കാലാവധി—1 മാസം.

ദർഘാസ് ഫോറങ്ങളും മററു വിശദവിവരങ്ങളും ആലപ്പുഴ നാഷണൽ ഹൈവേ ഡിവിഷൻ എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ ആഫീസിൽ നിന്നും പത്തു ദിവസം മുൻപ് മുതൽ ദർഘാസ് ദിവസം ഉച്ചയ്ക്ക് 1 മണി വരെ എല്ലാ പ്രവർത്തി ദിവസങ്ങളിലും ആഫീസ് സമയത്ത് ദർഘാസ് ഫോറത്തിന്റെ വില രൊക്കം പണമായോ മണിയോർഡറായോ അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്.

അംഗീകൃത കരാറുകാരുടെ രജിസ്ട്രേഷൻ കാർഡ് കാണിച്ചാൽ മാത്രമേ ദർഘാസ് ഫോറങ്ങൾ ആഫീസിൽ നിന്നും ലഭിക്കുകയുള്ളൂ. രജിസ്ട്രേഷൻ കാർഡ് കാണിക്കാത്തവർക്ക് ദർഘാസ് ഫാറം കൊടുക്കുന്നതല്ല. ഫാറത്തിന്റെ വില അടച്ചാൽ ഒരു കാരണവശാലും മടക്കി കൊടുക്കുന്നതല്ല.

ദർഘാസ് ഫോറങ്ങൾ കരാറുകാർ കൈമാററം പാടുള്ളതല്ല. നിശ്ചിത സമയത്തിനുശേഷം ലഭിക്കുന്ന ദർഘാസുകൾ യാതൊരു കാരണവശാലും സ്വീകരിക്കുന്നതല്ല. ആവശ്യമായ നിരതദ്രവ്യം കെട്ടിവയ്ക്കാത്ത ദർഘാസുകൾ നിരസിക്കപ്പെടുന്നതായിരിക്കും.

ഏതെങ്കിലും ഒരു പ്രവർത്തിയുടെ ദർഘാസുകൾ സ്വീകരിച്ചശേഷം പ്രസ്തുത പ്രവർത്തി ലഭിച്ച കരാറുകാരൻ എഗ്രിമെൻറ് വെക്കാതെ ഒഴിഞ്ഞുപോകയാണെങ്കിൽ ആ കാരണം കൊണ്ട് പ്രസ്തുത പ്രവർത്തി വേറെകരാറുകാരന് ഏൽപ്പിക്കേണ്ടി വന്നാൽ തൻമൂലം ഡിപ്പാർട്ടുമെൻറിനുണ്ടാകുന്ന എല്ലാ നഷ്ടങ്ങൾക്കും അത്തരത്തിൽ ഒഴിഞ്ഞു മാറുന്ന കരാറുകാരൻ ഉത്തരവാദിയായിരിക്കും.

കേരളാ പൊതുമരാമത്ത് വകുപ്പിലെ ദർഘാസുകളെ സംബന്ധിച്ചുള്ള മറെറല്ലാ വ്യവസ്ഥകളും ഇതിനും ബാധകമായിരിക്കും.

എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ ആഫീസ്,
നാഷണൽ ഹൈവേ
ഡിവിഷൻ, ആലപ്പുഴ.

എം. എ. ചാക്കോ,
എക്സിക്യൂട്ടീവ് എഞ്ചിനീയർ.

ദർഘാസ് പരസ്യം

നമ്പർ, ഡി. ബി. 660/84. 1984 ആഗസ്റ്റ് 30.

താഴെ പറയുന്ന വേലകൾക്ക് സംസ്ഥാന ഗവർണ്ണർക്കുവേണ്ടി പൊതുമരാമത്തു വകുപ്പ് എക്സിക്യൂട്ടീവ് എഞ്ചിനീയർ പൊതുമരാമത്തു വകുപ്പിലെ പട്ടികയിൽ പറയുന്ന വിഭാഗത്തിൽപ്പെട്ട ഇലക്ട്രിക്കൽ അംഗീകൃത കരാറുകാരിൽ നിന്നും വേലകൾക്ക് 27-9-1984-ാം തീയതി വരെ വേലയുടെ പേർ വിവരം രേഖപ്പെടുത്തിയ പ്രത്യേകം പ്രത്യേകം മുദ്രവെച്ച ദർഘാസുകൾ ക്ഷണിച്ചുകൊള്ളുന്നു.

| ക്രമ നമ്പർ | പ്രവർത്തിയുടെ പേരും അടങ്കൽ തുകയും | നിരതദ്രവ്യം രൂപ |
|---|---|---|
| 1 | പുതിയതായി നിർമ്മിച്ച മാരാരിക്കുളം പോലീസ് സ്റ്റേഷൻ വൈദ്യുതീകരിക്കുക—രൂപ 7,591 | 200 |
| 2 | പുതുതായി നിർമ്മിച്ച കൈനടി പോലീസ് സ്റ്റേഷൻ വൈദ്യുതീകരിക്കുക—രൂപ 7,542 | 200 |
| 3 | ആലപ്പുഴ തിരുമല ദേവസ്വം മെഡിക്കൽ കോളേജിലെ ഇലക്ട്രിക് ലൈൻ റിപ്പയർ ചെയ്യുക—രൂപ 9,078 | 200 |
| 4 | പുളിംകുന്ന് ആശുപത്രിയോടനുബന്ധിച്ചുള്ള ആർ. എം. ഒ. ക്വാർട്ടേഴ്സ് വൈദ്യുതീകരിക്കുക—രൂപ 5,555 | 150 |

ദർഘാസ് പത്രികയുടെ വില— ഓരോന്നിനും രൂപ 10+വി. നി.
കരാറുകാരുടെ വിഭാഗം— സി യും അതിനുമുകളിലും
പണി തീർക്കേണ്ട കാലാവധി—30 ദിവസം.

നിർദ്ദിഷ്ട ജോലികൾ നിശ്ചിത സമയപരിധിക്കുള്ളിൽ ചെയ്തു തീർക്കേണ്ടതാണ്. ദർഘാസു പ്രമാണങ്ങൾ എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ കാര്യാലയത്തിൽ നിന്നും ദർഘാസു ദിവസം 13.00 മണിവരെയും അതിനു മുൻപുള്ള പ്രവർത്തി ദിവസങ്ങളിലും ലഭിക്കുന്നതാണ്. ദർഘാസ് പ്രമാണങ്ങൾ ആവശ്യപ്പെട്ടുകൊണ്ട് അപേക്ഷകൾ എഴുതി സമർപ്പിക്കേണ്ടതും നിശ്ചിത വില വില്പന നികുതിയടക്കം അടച്ചു (വില മടക്കി കൊടുക്കുന്നതല്ല) വാങ്ങേണ്ടതുമാണ്. ദർഘാസുകൾ നിശ്ചിത ദിവസം 16.00 മണിവരെ സ്വീകരിക്കുന്നതും അതേ ദിവസം എക്സിക്യൂട്ടീവ് എഞ്ചിനീയറോ അധികാരപ്പെടുത്തിയ ആളോ 16.30 മണിക്ക് ഹാജരുള്ള കരാറുകാരുടെ സാന്നിദ്ധ്യത്തിൽ തുറക്കുന്നതുമാണ്. ദർഘാസുകൾ സ്ഥിരപ്പെടുത്തിയതിനുള്ള സമയ പരിധി 4 മാസം ആയിരിക്കുന്നതുമാണ്.

വകുപ്പിൽ നിലവിലുള്ള എല്ലാ വ്യവസ്ഥകളും ഈ ദർഘാസിനു ബാധകമാണ്. ദർഘാസു പ്രമാണങ്ങൾ അംഗീകൃത കരാറുകാരനുമാത്രം നൽകുന്നതും കൈമാററം ചെയ്യുവാൻ പാടില്ലാത്തതുമാകുന്നു. നിരതദ്രവ്യം ആലപ്പുഴ പൊതുമരാമത്ത് വകുപ്പ് എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ പേരിലടച്ച് ഓരോ ദർഘാസിനോടൊപ്പം സമർപ്പിക്കേണ്ടതുമാണ്. പ്രവർത്തിയെപ്പററിയുള്ള കൂടുതൽ വിവരങ്ങൾ ആലപ്പുഴ ഇലക്ട്രിക്കൽ വിംഗ് അസി. എക്സിക്യൂട്ടീവ് എൻജിനീയറുടെ കാര്യാലയത്തിൽ നിന്നും പ്രവർത്തി സമയങ്ങളിൽ ലഭിക്കുന്നതാണ്.

എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ കാര്യാലയം,
റോഡുകളും കെട്ടിടങ്ങളും,
വിഭാഗം, ആലപ്പുഴ.

എച്ച്. പി. ഫാറൂക്ക്,
എക്സിക്യൂട്ടീവ് എഞ്ചിനീയർ.

## ദർഘാസ് പരസ്യം

നമ്പർ ഡി-1/1418/84. 1984 ആഗസ്റ്റ് 20.

കേരള ഗവർണ്ണർക്കുവേണ്ടി എക്സിക്യൂട്ടീവ് എഞ്ചിനീയർ, കെ. ഐ. പി. ആർ. ബി. ഡിവിഷൻ 3, അടൂർ, താഴെ പറയുന്ന പ്രവർത്തികൾക്കു വേണ്ടി പൊതുമരാമത്തുവകുപ്പിൽ രജിസ്ട്രേഷനുള്ള എ. ബി. സി. ക്ലാസ് കരാറുകാരിൽ നിന്നും മുദ്ര വച്ച ദർഘാസുകൾ ക്ഷണിച്ചുകൊള്ളുന്നു.

ഓരോ പ്രവൃത്തിക്കും പ്രത്യേകം കവറിൽ അതാതു പ്രവൃത്തിയുടെ പേർ മുകളിൽ രേഖപ്പെടുത്തിയിരിക്കണം.

ദർഘാസുകൾ 1984 ഒക്ടോബർ മാസം 11-ാം (പതിനൊന്നാം) തിയതി വൈകുന്നേരം 4 മണി വരെ സ്വീകരിക്കുന്നതാണ്. നിശ്ചിത സമയത്തിനുള്ളിൽ കിട്ടിയ ദർഘാസുകൾ അന്ന് ദിവസം 4.30 മണിക്ക് അവസരത്തിൽ സന്നിഹിതരാകുന്ന കരാറുകാരുടെ സാന്നിദ്ധ്യത്തിൽ തുറക്കുന്നതാണ്.

| ക്രമ നമ്പർ | സൂചനയും പ്രവൃത്തിയുടെ പേരും ഉദ്ദേശങ്ങൾ തുകയും | നിരത ദ്രവ്യം രൂപ |
|---|---|---|
| 1 | എ1/5007/80<br>ഏനാദി മംഗലം ഡിസ്ട്രിബ്യൂട്ടറിയുടെ ചെയിനേജ് 5785 മീററിനും 5875 മീററിനും മദ്ധ്യേ ഒരു ജലവാഹിനിക്കുഴൽ നിർമ്മിക്കുക (പുനർ ദർഘാസ്)—രൂപ 53,711 | 550 |
| 2 | ഡി1/1418/84<br>കെ. ഐ. പി. വലതുകര കനാലിന്റെ ചെയിനേജ് 45067.6 മീററിനും 45076 മീററിനും ഇടയിൽ ഒരു പാലം നിർമ്മിക്കുക—രൂപ 1,90,278 | 1,950 |

ദർഘാസ് ഫോറത്തിന്റെ വില—25+എസ്. ടി.
വേലയുടെ കാലാവധി—4 മാസം

(ഒപ്പ്)
എക്സിക്യൂട്ടീവ് എഞ്ചിനീയർ,

അടൂർ.

## സംക്ഷിപ്ത ദർഘാസ് പരസ്യം

നമ്പർ എ 2-3035/83. 1984 സെപ്റ്റംബർ 3.

കേരള ഗവർണ്ണർക്കുവേണ്ടി പുനലൂർ ബി. ആൻഡ് ആർ. അസിസ്റ്റന്റ് എക്സിക്യൂട്ടീവ്. എഞ്ചിനീയർ താഴെ പറയുന്ന പ്രവർത്തികൾക്ക് നിശ്ചിത യോഗ്യതയുള്ള രജിസ്റ്റർ ചെയ്തിട്ടുള്ള എ. മുതൽ ഡി വരെ ക്ലാസ്സുകളിലുള്ള കരാറുകാരിൽ നിന്നും മുദ്രവെച്ച ദർഘാസുകൾ 29-9-1984, 4 പി. എം. വരെ സ്വീകരിക്കുന്നതാണ്. അന്നേ ദിവസം വൈകുന്നേരം 4.30 പി.എം.-ന് താഴെ ഒപ്പിട്ടിരിക്കുന്നയാളോ അദ്ദേഹം അധികാരപ്പെടുത്തുന്ന ഉദ്യോഗസ്ഥനോ കരാറുകാരുടെ സാന്നിദ്ധ്യത്തിൽ ദർഘാസുകൾ തുറക്കുന്നതാണ്.

| ക്രമ നമ്പർ | പ്രവർത്തിയുടെ പേരും ഉദ്ദേശ അടങ്കൽ തുകയും | നിരത ദ്രവ്യം രൂപ |
|---|---|---|
| (1) | (2) | (3) |
| 1 | പുനലൂർ സബ് ഡിവിഷനിൽപ്പെട്ട ആയിരനല്ലൂർ കടവിൽ ഫെറി സർവ്വീസ് നടത്തുന്നതിലേയ്ക്കായി ഒരു പുതിയ വള്ളം പണിയുന്നതിന്—രൂപ 10,026 | 200 |
| 2 | പത്തനാപുരം താലൂക്ക് ആഫീസ് കെട്ടിടത്തിന്റെ ഒരു ചുവരു മാററി പകരം ചുവരു കെട്ടുന്നതിനും മററു അററകുററപണികളും—രൂപ 5,283 | 125 |
| 3 | പുനലൂർ സബ് ഡിവിഷനിൽപ്പെട്ട പുനലൂർ ഹൈസ്കൂളിന്റെ പ്രത്യേക അററകുററപ്പണികൾ—രൂപ 11,600 | 250 |

ദർഘാസ് ഫോറത്തിന്റെ വില—ക്രമനമ്പർ 1-നും 2-നും രൂപ 10+വി.നി. വീതം ക്രമനമ്പർ 3-ന് രൂപ 15+വി.നി.

പ്രവൃത്തി തീർക്കേണ്ട കാലാവധി—1 മാസം

ദർഘാസ് ഫോറങ്ങളും മററു വിശദ വിവരങ്ങളും അടിയിൽ ഒപ്പിട്ടിരിക്കുന്ന ഉദ്യോഗസ്ഥന്റെ ആഫീസിൽ നിന്നും 5 ദിവസം മുമ്പ് മുതൽ ദർഘാസ് ദിവസം ഉച്ചയ്ക്ക് ഒരു മണിവരെ എല്ലാ പ്രവർത്തി ദിവസങ്ങളിലും ആഫീസ് സമയത്ത് ദർഘാസ് ഫോറങ്ങളുടെ വില രൊക്കം പണമായോ മണിയോർഡറായോ അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ (വില തിരികെ കൊടുക്കുന്നതല്ല) ലഭിക്കുന്നതാണ്. അംഗീകൃത കരാറുകാരുടെ രജിസ്ട്രേഷൻ കാണിച്ചാൽ മാത്രമെ ദർഘാസ് ഫോറങ്ങൾ ആഫീസിൽ നിന്നും ലഭിക്കുകയുള്ളൂ. ദർഘാസ് ഫാറങ്ങൾ കൈമാററം ചെയ്യാൻ പാടില്ലാത്തതാകുന്നു. നിശ്ചിത സമയത്തിനുശേഷം ലഭിക്കുന്ന ദർഘാസുകൾ യാതൊരു കാരണവശാലും സ്വീകരിക്കുന്നതല്ല. ആവശ്യമായ നിരതദ്രവ്യം കെട്ടിവയ്ക്കാത്ത എല്ലാ ദർഘാസുകളും നിരസിക്കപ്പെടുന്നതാണ്. കാരണം പറയാതെ ഏതൊരു ദർഘാസും നിരസിക്കുന്നതിനുള്ള അധികാരം താഴെ ഒപ്പിട്ടിരിക്കുന്ന ആഫീസറിൽ നിക്ഷിപ്തമാണ്. കേരള പൊതുമരാമത്തു വകുപ്പിലെ ദർഘാസുകൾ സംബന്ധിച്ചുള്ള എല്ലാ വ്യവസ്ഥകളും ഇതിനും ബാധകമായിരിക്കും.

അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ ആഫീസ്, (കെട്ടിടങ്ങളും റോഡുകളും വിഭാഗം) പുനലൂർ.

എം. കോയാക്കുട്ടി,
അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ.

## ദർഘാസ് പരസ്യം

നമ്പർ ഡി. ബി. 481/84. 1984 ആഗസ്റ്റ് 23.

കല്ലട ജലസേചന പദ്ധതി വലതുകര കനാൽ സബ് ഡിവിഷനിലെ ചുവടെ വിവരിക്കുന്ന പണി അടങ്കലിൽ ചെയ്യുവാൻ വേണ്ടി ഏറെടുത്ത് യഥാസമയം പൂർത്തിയാക്കുവാൻ സന്നദ്ധതയുള്ള കേരള പൊതുമരാമത്ത് വകുപ്പിൽ എ, ബി, സി, ഡി ക്ലാസുകളിൽ രജിസ്റ്റർ ചെയ്തിട്ടുള്ള അംഗീകൃത കരാറുകാരിൽ നിന്നും 27-9-1984 വൈകുന്നേരം നാല് മണിക്ക് മുമ്പായി ടി ആഫീസിൽ കിട്ടത്തക്കവണ്ണം മൽസര സ്വഭാവമുള്ള ദർഘാസുകൾ പ്രവർത്തിയുടെ പേര് ആലേഖനം ചെയ്തിട്ടുള്ള മുദ്രവെച്ച കവറുകളിൽ ക്ഷണിച്ചുകൊള്ളുന്നു. ദർഘാസുകൾ അന്നേ ദിവസം ഹാജരായിട്ടുള്ള കരാറുകാരുടെ സാന്നിദ്ധ്യത്തിൽ വൈകുന്നേരം 4.30 മണിക്ക് തുറന്ന് പരിശോധിക്കുന്നതാണ്.

പ്രവൃത്തിയുടെ പേര്—കെ. ഐ. പി. 5, 2 എന്നീ ഗോഡൗണുകളുടെ അത്യാവശ്യ അററകുററ പണികൾ ചെയ്യുന്നതിനുവേണ്ടി

അടങ്കൽ തുക—രൂപ 13,077

നിരതദ്രവ്യം—രൂപ 300

ടെൻഡർ ഫോറത്തിന്റെ വില—രൂപ 25+S. T.

പണി പൂർത്തിയാക്കേണ്ട സമയം—ഒരു മാസം

ടെൻഡർ ഫോറങ്ങളും മറ്റു വിശദവിവരങ്ങളും താഴെ ഒപ്പുവച്ച ഉദ്യോഗസ്ഥന്റെ കാര്യാലയത്തിൽ നിന്നും പ്രവൃത്തി ദിവസങ്ങളിൽ രാവിലെ 10 മുതൽ വൈകുന്നേരം 5 മണി വരെയുള്ള പ്രവൃത്തി സമയങ്ങളിലും 27-9-1984 ഉച്ചക്ക് 1 മണിവരെയും ടെൻഡർ ഫോറത്തിന്റെ വില രൊക്കം പണം ആയോ മണി ഓർഡർ ആയോ അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്. ടെൻഡർ ഫോറം പൊതുമരാമത്ത് വകുപ്പിലെ അംഗീകൃത കരാറുകാർക്കു മാത്രം ലഭിക്കുന്നതും അവ അന്യോന്യം കൈമാറുവാൻ പാടില്ലാത്തതുമാകുന്നു. കേരള പൊതുമരാമത്ത് വകുപ്പിലെ മറ്റെല്ലാ വ്യവസ്ഥകളും ഇതിനും ബാധകമാണ്.

| | |
|---|---|
| കല്ലട ജലസേചന പദ്ധതി | ആർ. മുരുകേശൻ, |
| വലതുകര കനാൽ | അസിസ്റ്റന്റ് |
| സബ് ഡിവിഷൻ, | എക്സിക്യൂട്ടീവ് |
| നമ്പർ. I, തെന്മല. | എഞ്ചിനീയർ. |
| | (കേരള ഗവർണ്ണർക്കു വേണ്ടി) |

---

## പുനർലേലപരസ്യം

നമ്പർ എ. ബി. 552/82. 1984 സെപ്റ്റംബർ 3.

പമ്പ ജലസേചന പദ്ധതിയുടെ സബ് ഡിവിഷൻ നമ്പർ-6 ചെങ്ങന്നൂരിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

പമ്പാ ജലസേചന പദ്ധതിയുടെ സെക്ഷൻ നമ്പർ-8 ചെങ്ങന്നൂർ അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയരുടെ സൂക്ഷിപ്പിലിരിക്കുന്ന 10401 കാലി സിമന്റ് ചാക്കുകൾ 1984 സെപ്റ്റംബർ 29-ാം തീയതി പകൽകൃത്യം 11 മണിക്ക് നിലവിലുള്ള സർക്കാർ ലേല നിബന്ധനകൾക്ക് വിധേയമായി പമ്പാ ജലസേചന പദ്ധതിയുടെ സെക്ഷൻ നമ്പർ 8 ചെങ്ങന്നൂരിൽവച്ച് പി. ഐ. പി. ഡിവിഷൻ നമ്പർ 2 എക്സിക്യൂട്ടീവ് എഞ്ചിനീയറോ അദ്ദേഹം ചുമതലപ്പെടുത്തുന്ന മറ്റ് ഉദ്യോഗസ്ഥനോ ലേലം ചെയ്തു വിൽക്കുന്നതാണ്. ലേലത്തിൽ പങ്കുചേരുവാനാഗ്രഹിക്കുന്നവർ ലേലം ആരംഭിക്കുന്നതിന് മുമ്പായി 500 രൂപ നിരതദ്രവ്യം കെട്ടി വെക്കേണ്ടതാണ്. ലേലം കഴിഞ്ഞാൽ ഏറ്റവും കൂടുതൽ തുകയ്ക്ക് ലേലം വിളിക്കുന്ന ആൾ ലേലസംഖ്യ മുഴുവനും മതിയായ വിൽപ്പന നികുതി ഉൾപ്പെടെ കെട്ടിവയ്ക്കേണ്ടതാണ്. ലേലം അംഗീകരിച്ച് ഉത്തരവുകിട്ടി 20 ദിവസത്തിനകം ലേല സാധനങ്ങൾ നീക്കി സ്ഥലം വൃത്തിയാക്കേണ്ടതാണ്.

പൊതുമരാമത്ത് വകുപ്പിൽ നിലവിലുള്ള എല്ലാ ലേല നിബന്ധനകളും ഈ ലേലത്തിനും ബാധകമായിരിക്കും.

കൂടുതൽ വിവരങ്ങൾ ഈ ആഫീസിൽ നേരിട്ടന്വേഷിച്ചാൽ അറിയാവുന്നതാണ്.

| | |
|---|---|
| പി. ഐ. പി. | സി. സെബാസ്റ്റ്യൻ, |
| സബ് ഡിവിഷൻ നമ്പർ-6, | അസിസ്റ്റന്റ് |
| ചെങ്ങന്നൂർ. | എക്സിക്യൂട്ടീവ് |
| | എഞ്ചിനീയർ. |

---

## ടെൻഡർ പരസ്യം

നമ്പർ ഡി. ബി. (2) 85/82-83. 1984 സെപ്റ്റംബർ 1.

കോട്ടയം മെഡിക്കൽ കോളേജ് ഡിവിഷൻ എക്സിക്യൂട്ടീവ് എഞ്ചിനീയർ, താഴെ പറയുന്ന ഒന്നു മുതൽ ഏഴുവരെയുള്ള പ്രവൃത്തികൾക്ക് സി ക്ലാസ്സും അതിനു മുകളിലും എട്ടാമത്തെ പ്രവർത്തിക്ക് ബി ക്ലാസും അതിനു മുകളിലുമായി രജിസ്റ്റർ ചെയ്തിട്ടുള്ള അർഹതയുള്ള അംഗീകൃത ഇലക്ട്രിക്കൽ കരാറുകാരിൽ നിന്നും മുദ്ര വെച്ച ടെൻഡറുകൾ 9-10-1984 വൈകുന്നേരം 4 മണി വരെ ക്ഷണിച്ചുകൊള്ളുന്നു. ടെൻഡറുകൾ അന്നേ ദിവസം 4.30 മണിക്ക് തുറക്കുന്നതാണ്.

| ക്രമ നമ്പർ | പ്രവൃത്തിയുടെ പേരും അടങ്കൽ തുകയും | നിരതദ്രവ്യം രൂപ |
|---|---|---|
| 1 | കുമരകം പ്രാഥമികാരോഗ്യ കേന്ദ്രത്തിന്റെ പുനർ വൈദ്യുതീകരണം—രൂപ 17,249 | 350 |
| 2 | കോട്ടയം ജില്ല ആശുപത്രിയുടെ ഒ. പി. വിഭാഗത്തോടു ചേർന്ന് ലോഹനിർമ്മിത പ്രധാന വൈദ്യുതി നിയന്ത്രണ ബോർഡ് സ്ഥാപിക്കുക—രൂപ 14,371 | 300 |
| 3 | കോട്ടയം മുനിസിഫ് കോർട്ടിന്റെ പുനർ വൈദ്യുതീകരണവും സീലിംഗ് ഫാനുകളും ട്യൂബ് ലൈറ്റുകളും സ്ഥാപിക്കുക—രൂപ 10,018 | 200 |
| 4 | കോട്ടയം ഡിസ്ട്രിക്റ്റ് ട്രഷറിയുടെ പുനർ വൈദ്യുതീകരണം—രൂപ 17,573 | 400 |
| 5 | കോട്ടയം മെഡിക്കൽ കോളേജിൽ രക്തബാങ്കിനോട് ചേർന്ന് സ്ഥാപിച്ചിട്ടുള്ള പ്ലാസ്മാ യൂണിറ്റിൽ വൈദ്യുതീകരണം പുരോഗതിപ്പെടുത്തുകയും ജനറേറ്റർ കാന്റ് എത്തിക്കുകയും ചെയ്യുക—രൂപ 10,148 | 250 |
| 6 | കോട്ടയം കെട്ടിടവും റോഡും വിഭാഗം ഡിവിഷൻ ആഫീസിന്റെ പുനർ വൈദ്യുതീകരണം—രൂപ 11,509 | 250 |
| 7 | ചങ്ങനാശ്ശേരി മുൻസിഫ് കോർട്ടിന്റെ പുനർ വൈദ്യുതീകരണം രൂപ 8,558 | 200 |
| 8 | കോട്ടയം മെഡിക്കൽ കോളേജിൽ സി. എസ്. ആർ. ൽ ലോഹ നിർമ്മിത ബോർഡ് സ്ഥാപിക്കുക—രൂപ 43,340 | 900 |

ടെൻഡർ ഫോറങ്ങളുടെ വില—ക്രമനമ്പർ 1 മുതൽ 7 വരെയുള്ളതിന് ഓരോന്നിനും രൂപ 10+വി. നി. യും ക്രമനമ്പർ എട്ടിന് രൂപ 15+വി. നി. യും.

പ്രവർത്തി തീർക്കേണ്ട സമയം—ക്രമനമ്പർ 1, 3, 4, 5, 6 എന്നിവയ്ക്ക് 30 ദിവസം, ക്രമനമ്പർ 2-ന് 45 ദിവസം, ക്രമനമ്പർ 7-ന് 21 ദിവസം, ക്രമനമ്പർ 8-ന് 60 ദിവസം.

ടെൻഡർ ഫോറങ്ങളും മറ്റ് വിവരങ്ങളും താഴെ ഒപ്പുവെച്ച ഉദ്യോഗസ്ഥന്റെ കാര്യാലയത്തിൽ നിന്നും ടെൻഡർ ദിവസം ഉച്ചക്ക് ഒരു മണിവരെ വിലക്ക് ലഭിക്കുന്നതാണ്. കേരള പൊതുമരാമത്തു വകുപ്പിലെ ടെൻഡറുകളെ സംബന്ധിച്ചുള്ള മറ്റെല്ലാ വ്യവസ്ഥകളും ഇതിനും ബാധകമായിരിക്കും.

| | |
|---|---|
| എക്സിക്യൂട്ടീവ് | എം. ജേശുദാസൻ, |
| എഞ്ചിനീയറുടെ കാര്യാലയം, | എക്സിക്യൂട്ടീവ് |
| (പൊതുമരാമത്തു വകുപ്പ്) | എൻജിനീയർ |
| മെഡിക്കൽ കോളേജ് | (കേരളാ ഗവർണ്ണർക്കുവേണ്ടി) |
| ഡിവിഷൻ, കോട്ടയം. | |

---

## ലഘു ടെൻഡർ പരസ്യം

നമ്പർ ഡി. ബി. 204/82-83. 1984 സെപ്റ്റംബർ 4.

കേരള ഗവർണ്ണർക്കുവേണ്ടി പീരുമേട് ന്യൂസ് പ്രിന്റ് പ്രോജക്ട് ഡബ് ഡിവിഷൻ അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ താഴെ പറയുന്ന പ്രവർത്തിക്ക് 27-9-1984 വൈകുന്നേരം 4 മണിവരെ എ. ബി. സി. ഡി എന്നി ക്ലാസിലായി രജിസ്റ്റർ

ചെയ്തിട്ടുള്ള അംഗീകൃത കരാറുകാരിൽ നിന്നും മത്സരാടിസ്ഥാനത്തിലുള്ള ദർഘാസുകൾ പ്രവർത്തിയുടെ പേര് വിവരം രേഖപ്പെടുത്തിയ മുദ്രവച്ച കവറുകളിൽ ക്ഷണിച്ചുകൊള്ളുന്നു. ദർഘാസുകൾ അന്നേ ദിവസം വൈകുന്നേരം 4.30-ന് അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ ഹാജരുള്ള കരാറുകാരുടെ സാന്നിദ്ധ്യത്തിൽ തുറക്കുന്നതാണ്.

ദർഘാസ് നമ്പർ—20/84-85.

[പ്രവർത്തിയുടെ പേരും അടങ്കൽ തുകയും—പുതുക്കൽ പരിപാടി കെ. കെ. റോഡിൽ കിലോമീററർ 78/500 മുതൽ 80/000 വരെയുള്ള ഭാഗം 20 മി. മീററർ ഘനത്തിൽ ചിപ്പിംഗ് കാർപ്പെററ് ചെയ്തതിന്റെ കേടുപാടുകൾ തീർക്കൽ—രൂപ 26,410

നിരതദ്രവ്യം—രൂപ 550

ദർഘാസ് ഫോറത്തിന്റെ വില—രൂപ 15+S.T.

[പ്രവർത്തി തീർക്കേണ്ട കാലാവധി—മൂന്ന് ആഴ്ച

ദർഘാസ് ഫോറങ്ങളും മററു വിശദ വിവരങ്ങളും പീരുമേട് കെ. എൻ. പി. സബ് ഡിവിഷൻ അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ കാര്യാലയത്തിൽ നിന്നും ടെണ്ടർ ദിവസം ഉച്ചയ്ക്ക് ഒരു മണി വരെ എല്ലാ പ്രവർത്തി ദിവസങ്ങളിലും ആഫീസ് സമയത്തു ദർഘാസിന്റെ വില (തിരിച്ചു നൽകുന്നതല്ല) രൊക്കമായോ, മണിഓർഡറായോ അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്.

അംഗീകൃത കരാറുകാർ അവരവരുടെ രജിസ്ട്രേഷൻ കാർഡ് കാണിച്ചാൽ മാത്രമേ ദർഘാസ് ഫാറം ലഭിക്കുകയുള്ളൂ. ദർഘാസ് ഫാറങ്ങൾ കൈമാറാൻ പാടുള്ളതല്ല. നിശ്ചിത സമയത്തിനുശേഷം ലഭിക്കുന്ന ദർഘാസുകൾ യാതൊരു കാരണവശാലും സ്വീകരിക്കുന്നതല്ല. ആവശ്യമായ നിരതദ്രവ്യം അടയ്ക്കാത്ത എല്ലാ ദർഘാസുകളും തിരസ്കരിക്കുന്നതാണ്.

കേരള പൊതുമരാമത്തു വകുപ്പിൽ നിലവിലുള്ള എല്ലാ ദർഘാസ് നിയമങ്ങളും ഈ ദർഘാസിനും ബാധകമാണ്.

കേരള ന്യൂസ് പ്രിന്റ് പ്രോജക്ട് സബ് ഡിവിഷൻ, പീരുമേട്. — കെ. എൻ. മാധവൻപിള്ള, അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ.

## ദർഘാസ് പരസ്യം

നമ്പർ DBTN//84-85. 1984 സെപ്റ്റംബർ 3.

കേരള ഗവർണ്ണർക്കുവേണ്ടി തൊടുപുഴ ബി. ആന്റ് ആർ. സബ് ഡിവിഷൻ അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ താഴെപ്പറയുന്ന പണികൾക്ക് വേണ്ടി 27-9-1984-ാം തീയതി വൈകുന്നേരം 4 മണി വരെ നിശ്ചിത യോഗ്യതയുള്ള അംഗീകൃത കരാറുകാരിൽ നിന്നും ഓരോ പ്രവർത്തിയുടെയും പേരെഴുതി മുദ്രവെച്ച വെവ്വേറെ കവറുകളിൽ മത്സരാടിസ്ഥാനത്തിലുള്ള ദർഘാസുകൾ ക്ഷണിച്ചുകൊള്ളുന്നു. ടി ദർഘാസുകൾ അന്നേ ദിവസം വൈകുന്നേരം 4.30-ന് തുറക്കുന്നതാണ്.

| ക്രമ നമ്പർ | പ്രവർത്തിയുടെ പേരും അടങ്കൽ തുകയും | നിരതദ്രവ്യം രൂപ |
|---|---|---|
| (1) | (2) | (3) |
| 1 | അതിവർഷകെടുതിമൂലം പുനലൂർ മൂവാററുപുഴ റോഡ് 136-ാം കി. മീററിലുള്ള കേടു വന്ന കലുങ്കു പുതുക്കിപ്പണിയുന്നതിന്—(പുനർ ദർഘാസ്)—രൂപ 23,146 | 500 |
| 2 | ടി ടി 130,131 കി. മീററുകളിലുള്ള ടി ടി (പുനർ ദർഘാസ്) രൂപ 21,977 | 450 |
| 3 | അതിവർഷകെടുതിമൂലം കലയന്താനി കുടയത്തൂർ റോഡ് ഒന്നും മൂന്നും കി. മീ. ടി ടി (പുനർ ദർഘാസ്)—രൂപ 29,287 | 600 |
| 4 | അതിവർഷകെടുതിമൂലം തൊടുപുഴ മൂലമററം റോഡ് 18/800 കി. മീററിലുള്ള കേടുവന്ന കലുങ്ക് പുതുക്കി പണിയുന്നതിന്—(പുനർ ദർഘാസ്) രൂപ 35,629 | 750 |
| 5 | ടി ടി 2/2 കെ. എസ്. റോഡ് to 10/2 ടി എ. റോഡ് 8/900 കി. മീ. ടി ടി (പുനർ ദർഘാസ്)—രൂപ 21,204 | 450 |
| 6 | ടി ടി തൊടുപുഴ മൂലമററം റോഡ് 20/100 കി. മീ. ടി ടി — (പുനർ ദർഘാസ്) രൂപ 19,965 | 400 |
| 7 | ടി ടി തൊടുപുഴ കല്ലൂർ റോഡ് 1-ാം കി. മീ. ടി ടി (പുനർ ദർഘാസ്)—രൂപ 13,939 | 300 |
| 8 | ടി ടി തൊടുപുഴ മൂലമററം റോഡ് 2-ാം കി. മീ. ടി ടി (പുനർ ദർഘാസ്)—രൂപ 14,283 | 300 |
| 9 | ടി ടി നെയ്യശ്ശേരി തൊമ്മൻകുത്ത് റോഡ് 4-ാം കി. മീ. ടി ടി (പുനർ ദർഘാസ്) രൂപ 14,540 | 300 |
| 10 | വാർഷിക സംരക്ഷണ വേലകൾ 1984-85 നടക്കണ്ടം മലങ്കരറോഡ് (പുനർ ദർഘാസ്)—രൂപ 6,509 | 150 |
| 11 | കുമാരമംഗലം കുടുംബക്ഷേമകേന്ദ്രത്തിന്റെ അററകുററപണികൾ—രൂപ 8,100 | 200 |

ദർഘാസ് പ്രമാണത്തിന്റെ വില—ക്രമനമ്പർ ഏഴിന് രൂപ 10+S.T.യും, ബാക്കി എല്ലാ ഐറ്റത്തിനും രൂപ 15+S. T. വീതവും.

കരാറുകാരന്റെ ക്ലാസ്—സി.

പ്രവർത്തി തീർക്കേണ്ട കാലാവധി—ക്രമനമ്പർ 1 മുതൽ 9 വരെ 2 മാസവും ക്രമനമ്പർ 10-ന് 28-2-1985 വരെയും ക്രമനമ്പർ 11-ന് ഒരു മാസവും.

ദർഘാസ് സംബന്ധമായ എല്ലാ വിവരങ്ങളും താഴെ ഒപ്പുവച്ച ഉദ്യോഗസ്ഥന്റെ കാര്യാലയത്തിൽ നിന്നും എല്ലാ പ്രവൃത്തി ദിവസങ്ങളിലും ലഭിക്കുന്നതാണ്. ദർഘാസ് വില രൊക്കം പണമായോ മണി ഓർഡർ ആയോ അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ താഴെ ഒപ്പുവച്ച ഉദ്യോഗസ്ഥന്റെ കാര്യാലയത്തിൽ നിന്നും ദർഘാസ് ദിവസം പകൽ 1 മണി വരെ ലഭിക്കുന്നതാണ്. ദർഘാസ് പ്രമാണത്തിനു വേണ്ടി അടക്കുന്ന തുക യാതൊരു കാരണവശാലും മടക്കികിട്ടുന്നതല്ല. ദർഘാസ് പ്രമാണങ്ങൾ അന്യോന്യം കൈമാറുവാൻ പാടില്ലാത്തതുമാകുന്നു. കേരള പൊതുമരാമത്തു വകുപ്പിലെ നിലവിലുള്ള എല്ലാ ദർഘാസ് നിബന്ധനകളും ഇതിനും ബാധകമായിരിക്കുന്നതാണ്.

ബി. ആന്റ് ആർ. സബ് ഡിവിഷൻ, തൊടുപുഴ. — വി. എം. മത്തായി, അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ.

